

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 03 No. 29 THE ONLINE OFFICIAL NEWS BULLETTIN 2020 August 15


## തേജസ്കരണകാലം | SEASON OF TRANSFIGURATION

| SUNDAY | MONDAY | TUESDAY | WEDNESDAY | THURSDAY | FRIDAY | SATURDAY |
|---|---|---|---|---|---|---|
| 16 ♪2 | 17 ♪6 | 18 ♪2 | 19 ♪6 | 20 ♪2 | 21 ♪6 | 22 ♪2 |
| 1st Sunday after Shunoyo<br>326th Mem. of Mar Ivanios Hidayathulla (Mulamthuruthi) | | | Comme. of Apostle Mar Labi<br>29th Mem. of Joseph Mar Pachomios (Mulakkulam, Karmelkunnu) | Comm. of Prophet Samuel | | Comme. of Beth Hananiah (Hananiah, Azariah, Mishael) |



കോട്ടയം ദേവലോകം കാതോലിക്കേറ്റ് അരമനയിൽ വിശുദ്ധ ദൈവമാതാവിന്റെ ഓർമ്മപ്പെരുന്നാൾ കൊടിയേറ്റ് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ നിർവഹിച്ചു. അരമന മാനേജർ ഫാ. എം.കെ കുര്യൻ സമീപം.




പരുമല ആശുപത്രിയിലെ ന്യൂറോ സർജറി വിഭാഗത്തിൽ അത്യാധുനിക ന്യൂറോ നാവിഗേഷൻ സിസ്റ്റത്തിന്റെയും COVID 19 ടെസ്റ്റിംഗ് ലാബിന്റെയും ഉദ്ഘാടനം പ. കാതോലിക്കാ ബാവാ നിർവഹിച്ചു. നിരണം ഭദ്രാസന നാധിപൻ യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, പരുമല സെമിനാരി മാനേജർ ഫാ. എം. സി കുറിയാക്കോസ്, പരുമല ആശുപത്രി സി.ഇ.ഒ. ഫാ. എം. സി. പൗലോസ്, ഫാ. ജിജു വർഗീസ്, ഡോ. ശ്രീകുമാർ (ന്യൂറോ സർജൻ) എന്നിവർ സന്നിഹരായിരുന്നു.




## പതാക ഉയർത്തി

പരുമല: ഭാരതത്തിന്റെ എഴുപത്തിനാലാം സ്വാതന്ത്ര്യ ദിനത്തിൽ പരുമല സെമിനാരിയിൽ പ. കാതോലിക്കാബാവ ദേശീയ പതാക ഉയർത്തി. പരുമല സെമിനാരി മാനേജർ ഫാ. എം. സി. കുര്യാക്കോസ്, ഫാ. ഡോ. എം. എസ്. യൂഹാനോൻ റമ്പാൻ, ഫാ. വൈ. മത്തായിക്കുട്ടി, പരുമല സെമിനാരി കൗൺസിൽ അംഗങ്ങൾ തുടങ്ങിയവർ ചടങ്ങിൽ പങ്കെടുത്തു.

## മുളന്തുരുത്തി പള്ളിയും സ്ഥാപനങ്ങളും ജില്ലാ കളക്ടർ ഏറ്റെടുക്കണമെന്ന് കേരളാ ഹൈക്കോടതി

കൊച്ചി: മുളന്തുരുത്തി മാർത്തോമൻ പള്ളിയും സ്ഥാപനങ്ങളും എറണാകുളം ജില്ലാ കളക്ടർ ഏറ്റെടുക്കണം എന്ന് കേരളാ ഹൈക്കോടതി ഡിവിഷൻ ബഞ്ച് ഉത്തരവിട്ടു.

ഹൈക്കോടതി സിംഗിംൾ ബഞ്ച് ഉത്തരവ് ചോദ്യം ചെയ്ത് കേരളാ സർക്കാർ നൽകിയ റിട്ട് അപ്പീലിലാണ് ഡിവിഷൻ ബഞ്ച് ഉത്തരവിട്ടത്.

ഈ പള്ളി 1934-ലെ സഭാ ഭരണഘടനാപ്രകാരം ഭരണം നടത്തണം എന്നും അല്ലാത്തവർക്ക് ശാശ്വത നിരോധനം ഏർപ്പെടുത്തി ജില്ലാ കോടതിയും ഹൈക്കോടതിയും ഉത്തരവിട്ടിരുന്നു. ഇതിന് ശേഷം ഹർജിക്കാർ പോലീസ് സംരക്ഷണം ആവശ്യപ്പെടുകയും ഹൈക്കോടതി അനുവദിക്കുകയും ചെയ്തു. പോലീസ് സംരക്ഷണം അനുവദിച്ചിട്ടും വിധി നടപ്പാക്കാൻ കൂട്ടാക്കാത്ത കേരളാ ഗവൺമെന്റ് ഉദ്യോഗസ്ഥർക്ക് എതിരെ ഓർത്തഡോക്സ് സഭക്കാർ ഹൈക്കോടതിയിൽ കോടതിയലക്ഷ്യ ഹർജി നൽകുകയും ചെയ്തു. അവിടെയും കേരളാ സർക്കാർ ഉദ്യോഗസ്ഥർ വിമുഖത പ്രകടിപ്പിച്ചപ്പോൾ കേന്ദ്ര ഏജൻസിയെ കൊണ്ട് വിധി നടപ്പിലാക്കാൻ സാധിക്കുമോ എന്ന് കോടതി പരിശോധിച്ച് വരുന്നതിനിടയ്ക്കാണ് സർക്കാർ അപ്പീലുമായി ഡിവിഷൻ ബഞ്ചിനെ സമീപിച്ചത്.

ആരാധനാ കലണ്ടർ

# ആഗസ്റ്റ് 15: ത്രിവിധ സ്വാതന്ത്ര്യത്തിന്റെ മഹത്തായ സുദിനം



## ഡോ. ഗീവർഗീസ് മാർ യൂലിയോസ്

"സത്യം നിങ്ങളെ സ്വതന്ത്രരാക്കും" (വി. യോഹന്നാൻ 8:32).

സ്വതന്ത്ര ഭാരതത്തിൽ പൗരസ്ത്യ ഓർത്തഡോക്സ് സഭാവിശ്വാസത്തിൽ അധിഷ്ഠിതമായി ജീവിതം നയിക്കുന്ന ഏവർക്കും ഏറെ പ്രാധാന്യമർഹിക്കുന്ന ഒരു സുദിനമാണല്ലോ ആഗസ്റ്റ് മാസം 15-ാം തീയതി. മൂന്നു വിധത്തിലുള്ള സ്വാതന്ത്ര്യം ഓർക്കപ്പെടേണ്ട സംഭവങ്ങൾ ഈ ദിനത്തിൽ കാണുന്നു.

1. സൃഷ്ടിയുടെ ആരംഭത്തിൽ തന്നെ പാപത്തിന് അടിമപ്പെട്ട മനുഷ്യകുലത്തിന് നിത്യമായ വിടുതലും മോചനവും സ്വാതന്ത്ര്യവും ലഭിക്കുന്നത് ദൈവപുത്രന്റെ മനുഷ്യാവതാര വ്യാപാരത്തിലൂടെയാണല്ലോ. ആ ശ്രേഷ്ഠദൗത്യത്തിന് നിദാനമാകുവാൻ തക്കവണ്ണം ദൈവത്താൽ തെരഞ്ഞെടുക്കപ്പെട്ടവളുടെ വാങ്ങിപ്പു പെരുന്നാൾ മനുഷ്യകുലത്തിന്റെ വിമോചനത്തിന്റെ പ്രതീക ദിനമായി കാണാവുന്നതാണ്. അഥവാ മാനവകുലത്തിന്റെ നിത്യസ്വാതന്ത്ര്യത്തിന് കാരണമായിത്തീർന്ന അമ്മയുടെ പെരുന്നാൾ ആത്മികമായി ചിന്തിച്ചാൽ ഏറ്റവും ഉദാത്തമായ സ്വാതന്ത്ര്യദിനം തന്നെയാണ്. അന്ന് ഭാരതത്തിന്റെ സ്വാതന്ത്ര്യദിനമായി തീർന്നതിൽ ഭാരത ക്രൈസ്തവർ എന്ന നിലയിൽ നമുക്ക് ഏറെ അഭിമാനിക്കുകയും ദൈവത്തെ സ്തുതിക്കുകയും ചെയ്യാം. പ. ദൈവമാതാവിന്റെ പ്രാർത്ഥനയും മദ്ധ്യസ്ഥതയും സർവ്വലോകത്തിനും സ്വതന്ത്രജീവിതം നയിക്കുവാൻ പ്രചോദനം നൽകട്ടെ.

2. പ. മാർത്തോമ്മാ ശ്ലീഹായുടെയും അറിയിപ്പുകാരായ മാർ ആദായി, മാർ മാറി എന്നിവരുടെയും സുവിശേഷ പ്രവർത്തനഫലമായി അബ്ഗാർ അഞ്ചാമന്റെ കാലത്ത് ആരംഭിച്ച പൗരസ്ത്യ ഓർത്തഡോക്സ് സുറിയാനി സഭയിൽ ഏഴാം നൂറ്റാണ്ടു മുതൽ എഡേസ്സയിൽ തുടക്കമിട്ടതും 19-ാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിൽ മലങ്കരയിൽ അധീശത്വം സ്ഥാപിക്കുവാൻ ശ്രമിക്കുകയും ചെയ്ത പാശ്ചാത്യ-അന്ത്യോഖ്യൻ സുറിയാനി സഭയുടെ കോളനിവൽക്കരണ ശ്രമങ്ങളിൽ നിന്നും 1912 സെപ്തംബർ മാസം 15-ാം തീയതി മലങ്കരയിലെ തള്ളപള്ളികളിലൊന്നായ പ. മാർത്തോമ്മാശ്ലീഹായാൽ സ്ഥാപിതമായ നിരണം മർത്തമറിയം ദേവാലയത്തിൽ വെച്ച് മാർത്തോമ്മാശ്ലീഹായുടെ സിംഹാസനത്തിൽ ഭാഗ്യമോടെ പൗരസ്ത്യ സുറിയാനി സഭയുടെ അദ്ധ്യക്ഷനായി വാണരുളുവാൻ ഒരു കാതോലിക്കായെ ലഭിച്ചപ്പോൾ ആ മഹാ സംഭവത്തിന് കാരണമായി തീരുവാൻ ചരിത്രനിയോഗം പോലെ ദൈവത്താൽ തെരഞ്ഞെടുക്കപ്പെട്ട പ. മോറാൻ മാർ ഇഗ്നാത്യോസ് അബ്ദേദ് മശിഹാ പാത്രിയർക്കീസ് ബാവായുടെ ഓർമ്മപെരുന്നാളും ഈ സുദിനത്തിലാണല്ലോ.

പൗരസ്ത്യ സിംഹാസനമായ പ. മാർത്തോമ്മാശ്ലീഹായുടെ ശ്ലൈഹിക സിംഹാസനത്തെ ഇല്ലാതാക്കുവാനും പൗരസ്ത്യ സഭയെ പാശ്ചാത്യ അടിമത്വത്തിൻകീഴിൽ തളയ്ക്കുവാനും വേണ്ടി തന്റെ പൂർവ്വീകർ ചെയ്ത തെറ്റുകളും കുൽസിത പ്രവർത്തനങ്ങളും മനസ്സിലാക്കി അതിനെ തിരുത്തുവാനും മറ്റെല്ലാ ഓർത്തഡോക്സ് സഭകളെയുംപോലെ തന്നെ പൗരസ്ത്യ ഓർത്തഡോക്സ് സഭയുടെ അദ്ധ്യക്ഷനും പ. മാർത്തോമ്മാ ശ്ലീഹായുടെ പിൻഗാമിയുമായ പ. കാതോലിക്കാ ബാവായ്ക്ക് അധികാരവും സ്വാതന്ത്ര്യവും ഉണ്ടെന്ന് മനസ്സിലാക്കി തെറ്റുതിരുത്തിയ പുണ്യപിതാവാണ് പ. അബ്ദേദ് മശിഹാ പാത്രിയർക്കീസ് ബാവാ. അതുകൊണ്ട് തന്നെ മാതൃസഭയിൽ നിന്നും അനേകം പീഡനങ്ങൾ അദ്ദേഹത്തിന് സഹിക്കേണ്ടി വന്നിട്ടുണ്ടെന്ന് ചരിത്ര വിദ്യാർത്ഥികൾക്ക് അറിയാമല്ലോ. പുണ്യവാനായ ആ പിതാവിന്റെ 105-ാം ഓർമ്മപെരുന്നാൾ ഈ ദിവസം നാം ആഘോഷിക്കുമ്പോൾ പൗരസ്ത്യ ഓർത്തഡോക്സ് സഭയ്ക്ക് പൊതുവെയും മലങ്കരസഭയ്ക്ക് പ്രത്യേകിച്ചും അത് സ്വാതന്ത്ര്യത്തിന്റെ ദിനം തന്നെ.





കോളനിവൽക്കരണങ്ങളാലും മത-രാഷ്ട്രീയ പീഡനങ്ങളാലും പ്രീണനങ്ങളാലും ക്ഷയോന്മുഖമായി തീരുകയും ഒടുവിൽ 1865-ൽ പൂർണ്ണമായും ഇല്ലാതായി തീരുകയും ചെയ്ത പ. മാർത്തോമ്മാ ശ്ലീഹായുടെ ശ്ലൈഹിക സിംഹാസനമാണല്ലോ സ്വാതന്ത്ര്യത്തിന്റെ ചിരപ്രതീകമായി മലങ്കരയ്ക്ക് ലഭിച്ച കാതോലിക്കാ സിംഹാസനം.

ഈ പുനർജന്മത്തിന്റെ ക്രമമായ വളർച്ചയിൽ 1934-ൽ മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് സുവ്യക്തവും അവിതർക്കിതവുമായ ഒരു ഭരണഘടന രൂപപ്പെടുത്തുവാനും അതിലൂടെ ഈ സ്വതന്ത്രസഭയുടെ അതിരുകൾ വിപുലപ്പെടുത്തുവാനും അതിനെതിരെ ഉയരുന്ന എല്ലാ ഓളങ്ങളെയും ചുഴലികളെയും ഇല്ലായ്മ ചെയ്യുവാനും ആ സിംഹാസനത്തിൽ ഭാഗ്യമോടെ വാണരുളിയ പിതാക്കന്മാരുടെ നേതൃത്വത്തിൽ നമുക്ക് സാധിക്കുന്നു. സ്വാർത്ഥ താൽപര്യങ്ങൾക്ക് വേണ്ടി പ. സഭയ്ക്ക് എതിരെ യുദ്ധപ്രഖ്യാപനം നടത്തി നിയമലംഘനവും വിഘടന ഭീകരവാദവും വളർത്തി അടിമനുകത്തിൻകീഴിൽ സ്വയം നിരക്കുന്നവരെ ഓർത്ത് ഈ ദിനത്തിൽ പ. അബ്ദേദ് മശിഹാ പാത്രിയർക്കീസ് ബാവായുടെ മദ്ധ്യസ്ഥതയിൽ നമുക്ക് പ്രാർത്ഥിക്കാം.

3. ഒരു ഭാരതീയനെ സംബന്ധിച്ചിടത്തോളം 1947 ആഗസ്റ്റ് മാസം 15-ാം തീയതി അവൻ ശ്വസിച്ച സ്വാതന്ത്ര്യത്തിന്റെ വായു ഏറെ പ്രാധാന്യമുള്ളതാണ്. മനുഷ്യകുലത്തോളം തന്നെ പഴക്കവും പാരമ്പര്യവുമുള്ള ആർഷഭാരത സംസ്കൃതിയെ കീഴ്പ്പെടുത്തി തങ്ങളുടെ വരുതിയിൽ കൊണ്ടുവരുവാൻ ബി.സി. 4-ാം നൂറ്റാണ്ടിലെ അലക്സാണ്ടർ ചക്രവർത്തിയുടെ കാലം മുതലേ ശ്രമങ്ങൾ നടന്നിട്ടുണ്ടെന്ന് ചരിത്രം സാക്ഷിക്കുന്നു. എന്നാൽ രണ്ടാം സഹസ്രാബ്ദത്തിന്റെ ഉത്തരാർദ്ധത്തിൽ അത്തരം ശ്രമങ്ങൾ ശക്തിപ്രാപിക്കുകയും പോർച്ചുഗീസുകാർ, ഡച്ചുകാർ എന്നിവർ അവരുടെ കോളനികൾ ഭാരതത്തിൽ സ്ഥാപിക്കുവാൻ ശ്രമിക്കുകയും ഒടുവിൽ ഒരു നൂറ്റാണ്ടോളം ഭാരതം ഏതാണ്ട് മുഴുവനും ബ്രിട്ടീഷ് സാമ്രാജ്യത്തിന് കീഴ്പ്പെട്ട് അവരുടെ കോളനിയായി മാറ്റപ്പെടുകയും ചെയ്തു. സായുധ വിപ്ലവങ്ങൾക്ക് പകരം അഹിംസാധിഷ്ഠിത-അക്രമരാഹിത്യ സത്യഗ്രഹങ്ങളിലൂടെ ഒരു ജനത മുഴുവൻ ഒന്നിച്ച് അണിനിരന്നപ്പോൾ ലോകത്തിന് മുഴുവൻ ഉത്തമ മാതൃകയാകുവാൻ മഹാത്മജിയുടെ നേതൃത്വത്തിൽ ഭാരതാംബയ്ക്ക് കഴിഞ്ഞു.

'സർവ്വധർമ്മസമഭാവ' എന്ന ആശയത്തിൽ ഉയർന്ന മൂല്യബോധത്തോടെ ലോകത്തെ ഏറ്റവും മഹത്തരമായ മതനിരപേക്ഷ ജനാധിപത്യ രാഷ്ട്രമായി ഒരുമയോടെ നിലകൊള്ളുവാൻ ഭാരതാംബയ്ക്ക് കഴിഞ്ഞു. സത്യം, സമത്വം, സ്വാതന്ത്ര്യം എന്നീ തത്വങ്ങളിൽ ഉറച്ചുനിന്നുകൊണ്ട് എല്ലാ വിദേശ അധിനിവേശങ്ങളെയും എതിർത്തു തോൽപ്പിക്കുവാൻ നമുക്ക് കഴിയുമ്പോൾ രാഷ്ട്രം ഇനിയും രാഷ്ട്രീയവും ആത്മികവുമായ പുരോഗതിയിൽ മുന്നോട്ട് പോകും.

ഒരേഒരിന്ത്യ, ഒരൊറ്റ ജനത എന്ന ആപ്തവാക്യത്തിൽ ഉറച്ച് മതസാഹോദര്യബോധത്തോടെ ഒരുമയിൽ മുന്നേറുവാൻ നമുക്ക് ഇടയാകട്ടെ. ദേശീയതയ്ക്ക് എതിരായി നിൽക്കുന്ന സർവ്വത്തെയും ആത്മികശക്തിയാൽ ഇല്ലായ്മ ചെയ്യുവാൻ ഇടയാകട്ടെ. ജയ് ഭാരത്.

❑



സി.എസ്.ഐ. സൗത്ത് ഇൻഡ്യാ സഭകളുടെ മോഡറേറ്റർ എമിരറ്റസ് ബിഷപ്പ് തോമസ് കെ. ഉമ്മൻ (മദ്ധ്യകേരള ഇടവക) പ. കാതോലിക്കാ ബാവായെ ദേവലോകം അരമനയിൽ സന്ദർശിച്ചു.



വനപാലകരുടെ കസ്റ്റഡിയിൽ ദുരൂഹ സാഹചര്യത്തിൽ മരണപ്പെട്ട കുടപ്പനക്കുളം സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗം പി. പി. മത്തായിയുടെ കുടുംബാംഗങ്ങളെ ജോസഫ് മാർത്തോമ്മ മെത്രാപ്പോലീത്താ നേരിട്ടെത്തി അനുശോചനം അറിയിച്ചു. ദുഃഖത്തിലായിരിക്കുന്ന കുടുംബത്തിന് മാർത്തോമ്മ സഭയുടെ എല്ലാ പിന്തുണയും സഹായവും അദ്ദേഹം വാഗ്ദാനം ചെയ്തു.



സ്വാതന്ത്ര്യദിനത്തിൽ ആലുവ തൃക്കുന്നത്ത് സെമിനാരിയിൽ യൂഹാനോൻ മാർ പോളിക്കാർപ്പൊസ് ദേശീയ പതാക ഉയർത്തുന്നു.




## കണ്ടനാട് പള്ളിയിൽ വാങ്ങിപ്പ് പെരുന്നാൾ ആചരിച്ചു

കണ്ടനാട്: സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രൽ പള്ളിയിൽ വാങ്ങിപ്പ് പെരുന്നാൾ ശുശ്രൂഷകൾക്ക് ഇടവക മെത്രാപ്പോലീത്തായും കണ്ടനാട് വെസ്റ്റ് ഭദ്രാസന അധിപനുമായ ഡോ. മാത്യൂസ് മാർ സേവേറിയോസ് മുഖ്യ കാർമ്മികത്വം വഹിച്ചു.



സ്വാതന്ത്ര്യ ദിനത്തിൽ തൃശൂർ മണ്ണുത്തി അരമനയിൽ യൂഹാനോൻ മാർ മിലിത്തോസ് ദേശീയ പതാക ഉയർത്തുന്നു.



**Holy departure Feast of the Mother of God celebrated at Holy Apostles' chapel of the South-West American Diocese, Beasley, Texas USA.**



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH







## കസ്റ്റഡി മരണത്തിനു കാരണക്കാരായ വനപാലകരെ അറസ്റ്റു ചെയ്തു നിയമത്തിനു മുൻപിൽ കൊണ്ടുവരണമെന്നു മാർ ക്ലീമ്മിസ്

കോന്നി: കുടപ്പനക്കുളം പടിഞ്ഞാറേച്ചരുവിൽ പി. പി. മത്തായിയുടെ കസ്റ്റഡി മരണത്തിനു കാരണക്കാരായ വനപാലകരെ എത്രയും വേഗത്തിൽ അറസ്റ്റു ചെയ്തു നിയമത്തിനു മുൻപിൽ കൊണ്ടുവരണമെന്നു തുമ്പമൺ ഭദ്രാസന മെത്രാപ്പോലീത്താ കുരിയാക്കോസ് മാർ ക്ലീമ്മിസ് ആവശ്യപ്പെട്ടു.

വന്യമൃഗങ്ങളുടെ ആക്രമണം മൂലമുള്ള കൃഷി നാശവും പ്രകൃതിദുരന്തം മൂലമുള്ള നഷ്ടങ്ങളും കാരണം പൊറുതിമുട്ടിയ മലയോര കർഷകരുടെമേൽ വനപാലകർ നടത്തുന്ന കയ്യേറ്റവും കർഷകരെ ദുരിതത്തിലാക്കുന്നു. എല്ലാവർക്കും സഹായിയും 9 അംഗ കുടുംബതിന്റെ അത്താണിയുമായിരുന്ന പി. പി. മത്തായിയുടെ മരണം കുടുംബാംഗങ്ങളേയും നാട്ടുകാരേയും ദുഖത്തിലാഴ്ത്തി. യാതൊരു നിയമ നടപടികളും സ്വീകരിക്കാതെ കസ്റ്റടിയിലെടുത്ത് മണിക്കൂറുകൾക്കുള്ളിൽ മർദ്ദിച്ച് കൊലപ്പെടുത്തി കിണറ്റിൽതള്ളി ആത്മഹത്യയെന്നു വരുത്തിതീർക്കുവാനുള്ള വനപാലകരുടെ നടപടി അപലപനീയമാണു. ദുഃഖത്തിലും ആശങ്കയിലുമായിരിക്കുന്ന കുടുംബാംഗങ്ങൾക്കു നീതി നടപ്പാക്കി കുറ്റക്കാരെ അറസ്റ്റു ചെയ്യണമെന്നും പരേതന്റെ സംസ്കാര ശുശ്രൂഷകൾ നടത്തുന്നതിനുള്ള അവസരമൊരുക്കണമെന്നും മെത്രാപ്പോലീത്ത സർക്കാരിനോട് ആവശ്യപ്പെട്ടു. ഭദ്രാസന സെക്രട്ടറി ഫാ. റ്റൈറ്റസ് ജോർജ്ജ് കൗൺസിൽ അംഗങ്ങളായ ഫാ. കെ. ജി. മാത്യു, കെ. വി. ജേക്കബ്, എബ്രഹാം എം. ജോർജ്ജ്, ടിജു വർഗിസ് , പി. കെ. തോമസ് എന്നിവർ പ്രസംഗിച്ചു.

## മത്തായിയുടെ മരണത്തിൽ വനം വകുപ്പ് ഒളിച്ചുകളിക്കുന്നു: അഡ്വ. ബിജു ഉമ്മൻ

കോട്ടയം: ചിറ്റാറിൽ വനം വകുപ്പിന്റെ കസ്റ്റഡിയിൽ പി. പി. മത്തായി ദുരൂഹ സാഹചര്യത്തിൽ മരണമടഞ്ഞ സംഭവത്തിൽ വനം വകുപ്പ് നടത്തുന്ന ഒളിച്ചുകളി കൂടുതൽ വ്യക്തമായിരിക്കുന്നു എന്ന് മലങ്കര ഓർത്തഡോക്സ് സഭാ അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ. മരണത്തിന് ഉത്തരവാദികളായ ഉദ്യോഗസ്ഥരെ സംരക്ഷിക്കാനുള്ള ഉന്നതതല നീക്കത്തിന് മന്ത്രിതല മൗനാനുവാദം ഉണ്ടെന്നു പോലും സംശയിക്കേണ്ടിയിരിക്കുന്നു. മത്തായിയുടെ കുടുംബാംഗങ്ങളും പ്രദേശവാസികളും തുടക്കം മുതലേ ഇത്തരം സംശയങ്ങൾ ഉയർത്തിയിരുന്നു. പ്രതികളെ രക്ഷപെടുത്താൻ നീക്കം നടക്കുന്നുവെന്ന ബോധ്യം കാരണമാണ് മൃതദേഹം സംസ്കരിക്കാതെ സൂക്ഷിച്ചിരിക്കുന്നത്.

കഴിഞ്ഞ ദിവസം പത്തനംതിട്ട ജില്ലയിൽ എത്തിയ വനം മന്ത്രി മത്തായിയുടെ അനാഥരായ കുടുംബാംഗങ്ങളെ സന്ദർശിക്കാൻ പോലും കൂട്ടാക്കിയില്ല. മാധ്യമങ്ങൾ ഇക്കാര്യത്തിൽ പ്രതികരണം തേടിയപ്പോൾ സന്ദർശിക്കാൻ ഉദ്ദേശിക്കുന്നില്ലെന്നായിരുന്നു മന്ത്രിയുടെ മറുപടി. മൃതദേഹം സംസ്കരിക്കുന്ന കാര്യത്തിൽ വീട്ടുകാർ തീരുമാനമെടുക്കട്ടെയെന്നും അദ്ദേഹം പറഞ്ഞു. ഒരു നിരപരാധിയുടെ മരണത്തെ ഏറെ നിസ്സാരമായാണ് വനം മന്ത്രി പരിഗണിക്കുന്നത് എന്ന വസ്തുതആശങ്കയോടെ മാത്രമേ നോക്കി കാണുവാൻ സാധിക്കുകയുള്ളൂ. നിയമവിരുദ്ധമായാണ് വനം വകുപ്പ് മത്തായിയെ കസ്റ്റഡിയിൽ എടുത്തതെന്നും മരണത്തിൽ വനം വകുപ്പ് ഉദ്യോഗസ്ഥർക്ക് പങ്കുണ്ടെന്നും പ്രാഥമിക പോലീസ് അന്വേഷത്തിൽ വ്യക്തമായ കാര്യമാണ്. എന്നാൽ വകുപ്പ് മന്ത്രിക്ക് ഇക്കാര്യത്തിൽ വ്യക്തത പോര എന്നു തോന്നുന്നു. വനം വകുപ്പ് ഉദ്യോഗസ്ഥരുടെ ക്രൂരത മാപ്പർഹിക്കാത്ത കുറ്റമാണെന്ന് അധികാരികൾ തിരിച്ചറിഞ്ഞേ മതിയാകൂ. അനാഥമായ ആ കുടുംബത്തെ സന്ദർശിക്കുവാൻ പോലും സന്നദ്ധനല്ല എന്ന നിലപാട് മനുഷ്യത്വരഹിതമെന്നു തന്നെ പറയേണ്ടി വരുന്നു. ക്രിമിനലുകളായ ഉദ്യോഗസ്ഥർ തുടർന്നും സംരക്ഷിക്കപ്പെടുവാനിടയാകരുത്. നീതി നടപ്പാക്കേണ്ടവർ നിയമലംഘകരുടെ പക്ഷം ചേരുന്ന സാഹചര്യം അത്യന്തം ഗൗരവതരമാണെന്നും അഡ്വ. ബിജു ഉമ്മൻ പറഞ്ഞു.



## ’അച്ചാച്ചനെ ജീവനില്ലാതെ കാണാൻ വയ്യ; ഈ വേദന ഒരു സ്ത്രീക്കും ഉണ്ടാകാതിരിക്കട്ടെ’

പത്തനംതിട്ട: മോർച്ചറിത്തണുപ്പിൽ 17 ദിവസമായി നിരാശ്രയം കിടക്കുകയാണ് ഷീബയുടെ പ്രിയപ്പെട്ട അച്ചാച്ചൻ. ഭർത്താവിന്റെ മരണത്തിന് ഉത്തരവാദികളായവരെ അറസ്റ്റ് ചെയ്ത ശേഷമല്ലാതെ ജഡം മറവു ചെയ്യില്ലെന്ന ഉറച്ച തീരുമാനത്തിലാണ് ഷീബ.

ജൂലൈ 28നു വനം വകുപ്പിന്റെ കസ്റ്റഡിയിലിരിക്കെ കിണറ്റിൽ മരിച്ച നിലയിൽ കണ്ടെത്തിയ കർഷകൻ ചിറ്റാർ കുടപ്പനക്കുളം പടിഞ്ഞാറേ ചരുവിൽ പി.പി. മത്തായിയുടെ (പൊന്നുമോൻ41) ഭാര്യയാണു ഷീബ. റാന്നി മാർത്തോമ്മാ ആശുപത്രി മോർച്ചറിയിലാണ് മൃതദേഹം.

“മോർച്ചറിയിൽ ചെന്നു മൃതദേഹം കാണാൻ പലരും പറഞ്ഞു. പക്ഷേ, അച്ചാച്ചൻ ജീവനില്ലാതെ കിടക്കുന്നതു കാണാൻ വയ്യ. കണ്ടാൽ ഞാനും മരിച്ചുപോയേക്കാം. ഇനിയെങ്കിലും എന്റെ ഭർത്താവിന്റെ മൃതദേഹത്തോട് ആദരം കാട്ടാൻ സർക്കാർ തയാറാകണം. അദ്ദേഹത്തെ എത്രയും പെട്ടെന്ന് സംസ്കരിക്കാൻ കഴിയണേ എന്നാണു പ്രാർഥന.” 2 പെൺമക്കളെയും മാറോടടക്കിപ്പിടിച്ച് ഷീബ പറഞ്ഞു.

എന്തു തെറ്റിനാണ് അദ്ദേഹത്തെ കൊന്നതെന്നു വനപാലകർ പറയണം. കൊന്നതാണെന്നു തെളിവു കിട്ടിയിട്ടും പൊലീസ് നടപടിയെടുത്തിട്ടില്ല. സർക്കാരിൽനിന്നു നീതി കിട്ടുമെന്ന പ്രതീക്ഷ അസ്തമിച്ചു. കുടുംബത്തിന്റെ സൗകര്യം പോലെ സംസ്കാരം നടത്തണമെന്ന വനംമന്ത്രി കെ. രാജുവിന്റെ പ്രതികരണം വല്ലാതെ വേദനിപ്പിച്ചു.

9 വർഷം മുൻപായിരുന്നു മത്തായിയുടെയും ഷീബയുടെയും വിവാഹം. 4 വയസ്സ് മാത്രമുള്ള ഇളയ കുട്ടി ഡോണ എപ്പോഴും പപ്പയെ തിരക്കും. മൂത്തമകൾ സോനയ്ക്ക് 8 വയസ്സായി. പ്രായമായ അമ്മ, ഭർത്താവു മരിച്ച സഹോദരിയും 2 മക്കളും, വീൽ ചെയറിൽ കഴിയുന്ന മറ്റൊരു സഹോദരി എന്നിവരും മത്തായിയുടെ സംരക്ഷണയിലാണു കഴിഞ്ഞിരുന്നത്.

അന്ത്യശുശ്രൂഷാ ചടങ്ങുകൾക്കായി വെള്ളത്തുണി വിരിച്ച കട്ടിൽ വീട്ടിൽ ഒരുക്കിയിട്ടുണ്ട്. അതിനു തലയ്ക്കലെ കുരിശിനു മുന്നിൽ മക്കൾക്കൊപ്പം മെഴുകുതിരി കൊളുത്തി ഷീബ ദിവസവും പ്രാർഥിക്കുന്നു. “ഈ വേദന ഭൂമിയിൽ മറ്റൊരു പെണ്ണിനുമുണ്ടാകരുതേ...”



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




സഭാപിതാക്കന്മാർ

# ഒരു പക്കോമിയൻ സ്നേഹഗാഥ

## ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്താ

'മൈത്രീഭാവം - വ്യക്തിബന്ധങ്ങളിൽ ഉടലെടുക്കാവുന്ന സംഘർഷങ്ങൾക്ക് മറുമരുന്നാണ്.' ജോസഫ് മാർ പക്കോമിയോസ് പിതാവിന്റെ നാമഹേതുക വിശുദ്ധനായ മാർ പക്കോമിയോസ്, പൗരസ്ത്യ സന്യാസ പാരമ്പര്യത്തിന്റെ ഉദയകാലത്തെ ഒരു ജ്യോതിസ്സായിരുന്നു. ബുദ്ധമതത്തിലും മറ്റും നിലനിന്നതുപോലെ, പാരിവ്രാജകർ കൂട്ടമായി സഹവസിക്കുന്ന 'സംഘ' എന്ന സമ്പ്രദായം, ക്രിസ്തീയ സന്യാസസംഘങ്ങളുടെ ഈറ്റില്ലങ്ങളായിരുന്ന ഈജിപ്ത്, സിറിയ, പാലസ്റ്റീൻ പ്രദേശങ്ങളിൽ പ്രചാരം നേടാൻ നിമിത്തമായത് ഈ പിതാവാണ്. ഒറ്റയ്ക്ക് വാനപ്രസ്ഥത്തിലൂടെ സന്യാസത്തിലേക്കു പ്രവേശിക്കുന്ന സമ്പ്രദായത്തിന് സംഘരൂപമായ പരിണാമം നിശ്ചയിച്ചതാണ് മാർ പക്കോമിയോസിന്റെ കാതലായ സംഭാവന.

മലങ്കരസഭയിൽ ഇദംപ്രഥമമായി 'പക്കോമിയോസ്' എന്ന സ്ഥാനനാമം സ്വീകരിച്ച, പരാമൃഷ്ടനായ പിതാവും, സ്നേഹത്തിന്റെയും ഭാതൃഭാവത്തിന്റെയും അടയാളമായിരുന്നു. പരിമിതികളില്ലാത്ത സ്നേഹലോകത്ത് വിരാജിക്കുന്നവരെ, ഋജുബുദ്ധികളല്ലാത്ത സമകാലീനർ സമ്യക്കാംവിധം മനസ്സിലാക്കുകയില്ല എന്ന സത്യം ഇദ്ദേഹത്തിലും നിവർത്തിതമായെന്നു പറയാം. സുന്ദരമായ ആ ആയുസ്സിന്റെ സായാഹ്നവേളയിലൊരിക്കൽ കോളജിൽ സതീർത്ഥ്യനായിരുന്ന സുഹൃത്തിനോട്, 'നീയെങ്കിലും എന്നെ ഒന്നു മനസ്സിലാക്കൂ' എന്നു പറയേണ്ടി വന്നത് അതുകൊണ്ടാണ്. എല്ലാ അളവിലും സാരാംശത്തിലും നിഷ്കളങ്കനും സ്നേഹവാനുമായിരുന്ന ജോസഫ് മാർ പക്കോമിയോസ് പിതാവ്, സർവ്വേശ്വരന്റെ ത്രാസ്സിൽ നല്ല തൂക്കമുള്ളയാളായിത്തന്നെ കാണപ്പെടും!

മുളക്കുളം അന്നും ഇന്നും ഒരു സാധാരണ ഗ്രാമപ്രദേശം തന്നെ. പൗരോഹിത്യപാരമ്പര്യമുള്ള തറവാട്ടിൽ പിറന്ന ജോസഫ് അതേ പാരമ്പര്യത്തിൽ ഒരു കണ്ണിയാകാൻ ആഗ്രഹിച്ചിരിക്കാം. പഠനകാലത്ത് ഒരു ശരാശരി വിദ്യാർത്ഥി. ജോസഫിന്റെ സഹപാഠിയായി, പിറവം സെന്റ് ജോസഫ്സ് ഹൈസ്കൂളിൽ പഠിച്ചിരുന്നയാളും മലയാളത്തിന്റെ ആക്ഷേപഹാസ്യസാമ്രാട്ടുമായ കവി ചെമ്മനം ചാക്കോ ആ നാളുകൾ അയവിറക്കുന്നതിങ്ങനെ:

കൊലുന്തു പോലൊരു പയ്യൻ, നല്ല നീളവും വെ ള്ള നിറവും, പ്രസന്നമായ മുഖം. ഒമ്പതാം ക്ലാസ്സിൽ പഠിക്കുമ്പോൾ, മദ്ധ്യവേനൽ അവധി കഴിഞ്ഞ് പത്താം ക്ലാസ്സിലേക്ക് ജോസഫ് എത്തിയത് ശെമ്മാശനായിട്ടായിരുന്നു. പത്താം ക്ലാസ്സിൽ രാമകൃഷ്ണൻ സാർ നടത്തിയ ടെസ്റ്റ് പേപ്പറിൽ ജോസഫ് ശെമ്മാശ്ശൻ തോറ്റു. അപ്പോൾ രാമകൃഷ്ണൻ സാർ പറഞ്ഞു: 'സാധാരണകുട്ടികൾ തോറ്റു തൊപ്പിയിടുകയാണ് പതിവ്; നീ തൊപ്പിയിട്ട് തോറ്റല്ലോ.'

ഈ വാക്കുകൾ കൊച്ചുശെമ്മാശ്ശനെ നന്നായി സ്പർശിച്ചുവെന്നു തോന്നുന്നു. തുടർന്ന് അദ്ദേഹം 'മിടുക്കനായി' പഠിച്ച് മാസ്റ്റർ ബിരുദം വരെ നേടി. ഉന്നതവിദ്യാഭ്യാസത്തിനു നിമിത്തമായത്, മുളക്കുളത്തു നിന്ന് എറണാകുളത്തേക്കുള്ള 'പറിച്ചുനടീൽ' ആയിരുന്നു. കക്ഷിവഴക്കുകാലമായിരുന്നതിനാൽ ശെമ്മാശ്ശന് മുളക്കുളം കുന്നേൽപള്ളിയിൽ അനായാസം പ്രവേശിക്കുക ദുഷ്കരമായിരുന്നു. അങ്ങനെ അദ്ദേഹം എറണാകുളം സെന്റ് മേരീസ് പള്ളിയിൽ താമസമായി. മറിച്ചായിരുന്നെങ്കിൽ, മുളക്കുളം ദേശത്ത് ഒരു പുരോഹിതനായി ശിഷ്ടായുസ്സ് കഴിച്ചുകൂട്ടിയേനേ, എന്നാണ് കവി ചെമ്മനം ചാക്കോയുടെ മതം.

മാർ പക്കോമിയോസ് പിതാവിനെ ഞാൻ പരിചയപ്പെടുന്നത് പി. വി. ജോസഫ് അച്ചനായിട്ടാണ്. നല്ല തൂവെള്ള കമ്മീസ്ധാരി; നല്ല നീളവും ഒത്ത വണ്ണവും, യിസ്രായേലിൽ ഒന്നാമത്തെയും രണ്ടാമത്തെയും രാജാക്കന്മാരായിത്തീർന്ന ശൗൽ, ദാവീദ് എന്നിവരെപ്പറ്റി പറയുന്നതുപോലെ പി. വി. ജോസഫ് അച്ചനും, 'പവിഴനിറമുള്ളവനും, സുനേത്രനും കോമളരൂപിയും' ആയിരുന്നു. പ്രായമായ ശേഷവും ഈ മുഖശ്രീ വർദ്ധമാനമായി നിലനിന്നിരുന്നു. ഇടയ്ക്കിടെ ഏതോ, സഭാവശ്യങ്ങളുമായി ജോസഫച്ചൻ, തോമ്മാ മാർ ദീവന്നാസ്യോസ് പിതാവിനെ കാണാൻ പത്തനാപുരം താബോർ ദയറായിലെത്തിയിരുന്നു. മിക്കവാറും വൈകുന്നേരത്ത് എത്തിയിട്ട്, രാവിലെ മടങ്ങിപ്പോ കുക



മാർ പക്കോമിയോസിന്റെ സുന്ത്രോണിസോ ശുശ്രൂഷ

യായിരുന്നു പതിവ്; തൂവെള്ള വേഷം, കാലൻകുട കുത്തി നിവർന്നുള്ള നടപ്പ്, സരസഭാഷണം, സ്നേഹവായ്പ് എന്നിവയെല്ലാം, ജോസഫച്ചനെപ്പറ്റിയുള്ള ഓർമ്മകളിൽ തെളിഞ്ഞു നിൽക്കുന്നു. യാത്രപറഞ്ഞു മടങ്ങുമ്പോൾ, 'പൂശ് ബാശ്ലോമാ' എന്ന് പറയുമായിരുന്നു.

ജോസഫച്ചന്റെ സതീർത്ഥനായി കോളജിൽ പഠിച്ച സാമുവേൽ ചന്ദനപ്പള്ളി, സഹപാഠിയെപ്പറ്റി ഊഷ്മളമായി സംസാരിക്കുന്നതു കേട്ടിട്ടുണ്ട്. ഹോസ്റ്റലിൽ താമസിക്കുന്ന ചന്ദനപ്പള്ളിയെ കാണാൻ 'കാലൻകുടയും' കുത്തി 'എടാ ശമിയേലേ' എന്ന സ്നേഹവായ്പോടെയുള്ള വിളിയോടെയായിരുന്നു, എറണാകുളം പള്ളിയിൽ താമസിച്ചിരുന്ന ജോസഫച്ചന്റെ വരവ്.

അദ്ദേഹം ദീർഘനാൾ എറണാകുളം സെന്റ് മേരീസ് പള്ളിയിൽ വികാരിയായിരുന്നു. കൃത്യമായി അച്ചടക്കം പാലിക്കുകയും, പാലിപ്പിക്കുകയും, അതിൽ നിന്നു വ്യത്യസ്തമായി ഏതെങ്കിലും കാണാനിടയായാൽ, പരസ്യമായി ശാസിക്കുകയും ചെയ്തുവന്ന പി. വി. ജോസഫച്ചനെ എറണാകളം പള്ളിക്കാർ ഏറെ ഇഷ്ടപ്പെട്ടു. നിഷ്കളങ്കനും, ശുദ്ധാത്മാവും, പ്രാർത്ഥനാമനുഷ്യനുമായ ആ പട്ടക്കാരനിൽ അവർ ഒരു സഭാനേതാവിനെ കണ്ടതിൽ അത്ഭുതമില്ല. അവർ മാത്രമല്ല, പള്ളിക്കു തൊട്ടു വടക്കുവശത്തുണ്ടായിരുന്ന Law College Men's Hostel-ൽ അന്തേവാസികളായ കുസൃതികൾ, മതിലിനു പുറകിൽ നിന്നു കൊണ്ട്, 'ജോസഫച്ചനെ മെത്രാനാക്കണേ' എന്നു വിളിച്ചു പറഞ്ഞത് ദീർഘദർശനമായി; അറംപറ്റിയതുപോലെയായി!

പൗരോഹിത്യപാരമ്പര്യത്തിൽ ജീവിച്ചതുകൊണ്ടും, ആരാധനാകാര്യങ്ങളിലെ അവസാന വാക്കായിരുന്ന സാത്വികശ്രേഷ്ഠനായ യൂഹാനോൻ മാർ സേവേറിയോസ് തിരുമേനിയുമായുള്ള സഹവാസംകൊണ്ടും ജോസഫച്ചനും, അക്കാര്യങ്ങളിൽ നിഷ്ഠ പാലിക്കുവാൻ അതീവ ശ്രദ്ധാലുവായിരുന്നു.

1975-ൽ നിരണം പള്ളിയിൽ വച്ച് മേല്പട്ടക്കാരനായപ്പോൾ, ആ അഞ്ചു പേരുടെ ഗണത്തിൽ, ഇളംതലമുറക്കാരനായിരുന്നു ജോസഫ് മാർ പക്കോമിയോസ് പിതാവ്. ചെറുപ്പം മുതലേ, കക്ഷിവഴക്കിന്റെ അന്തരീക്ഷത്തിൽ ജീവിച്ചിരുന്ന അദ്ദേഹം, സ്വന്ത ഭാഷയിൽ 'കണ്ട'നാടിന്റെ മെത്രാപ്പോലീത്തായായി, ആസ്ഥാനരഹിതനായാണ് രംഗപ്രവേശനം ചെയ്ത്. ദൈവഗത്യാ പരുമല പുണ്യവാളൻ തപസ്സുചെയ്ത വെട്ടിക്കൽ ദയറാ, നവീകരിച്ച് അദ്ദേഹത്തിനാസ്ഥാനമാക്കി. ദയറാ പള്ളിയുടെ രണ്ടാം നില പള്ളിയുടെ പടിഞ്ഞാറേയറ്റത്ത് ഒരു കട്ടിലിട്ടായിരുന്നു, മനുഷ്യസ്നേഹിയായ ഈ ഉത്തമപുരുഷന്റെ പള്ളിയുറക്കം! കക്ഷിവഴക്കു മൂലവും മറ്റും ഏറെ ക്ലേശിച്ചിരുന്നുവെങ്കിലും കണ്ടനാട് മെത്രാസനത്തെ പ. സഭയുടെ അച്ചടക്കത്തിൽ നിലനിർത്താനും വളർത്താനും അദ്ദേഹം അക്ഷീണം പരിശ്രമിച്ചു.

ഈ പിതാവിനെപ്പറ്റി പരാമർശിക്കുമ്പോൾ പലരും, 'അകാലത്തിൽ പൊലിഞ്ഞില്ലായിരുന്നെങ്കിൽ...' എന്നു മൊഴിയുന്നതു കേട്ടിട്ടുണ്ട്. ദൈവഹിതം ആരറിഞ്ഞു! നിഷ്കളങ്കനായി അന്ത്യത്തോളം ജീവിച്ച ഈ പിതാവ് അതേ മന്ദഹാ



സത്തോടെ ദൈവസാന്നിദ്ധ്യമറിഞ്ഞ് തന്റെ പ്രതിഫലം കാത്ത് പറുദീസായിൽ വിശ്രമിക്കുന്നു. അദ്ദേഹത്തിന്റെ ശുദ്ധമായ പ്രാർത്ഥന നമ്മെ തുണയ്ക്കട്ടെ! 



**ആലുവ തൃക്കുന്നത്ത് സെമിനാരിയിൽ വി. ദൈവമാതാവിന്റെ വാങ്ങിപ്പ് പെരുന്നാളിന്റെ കൊടിയേറ്റ് അങ്കമാലി ഭദ്രാസനാധിപൻ യൂഹാനോൻ മാർ പോളിക്കാർപ്പോസ് നിർവഹിച്ചു**




**കണ്ടനാട് വി. മർത്തമറിയം ഓർത്തഡോക്സ് കത്തീഡ്രലിൽ പ. ദൈവമാതാവിന്റെ വാങ്ങിപ്പ് പെരുന്നാളിന് ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് മുഖ്യകാർമികത്വം വഹിച്ചു.**

## ഇ.ഐ.എ. കരട് 2020: പ്രതിഷേധമറിയിച്ച് മലങ്കര ഓർത്തഡോക്സ് സഭ

കോട്ടയം: പരിസ്ഥിതി ആഘാത വിലയിരുത്തൽ സംബന്ധിച്ച വ്യവസ്ഥകൾ പരിഷ്കരിക്കാനുള്ള കേന്ദ്ര സർക്കാരിന്റെ നീക്കത്തിനെതിരെ മലങ്കര ഓർത്തഡോക്സ് സഭ പ്രതിഷേധമറിയിച്ചു. കോവിഡ് 19 ദുരന്തത്തിനൊപ്പം രാജ്യവ്യാപകമായി പ്രകൃതി ദുരന്തങ്ങൾ പതിവാകുന്ന സാഹചര്യം കൂടി പരിഗണിച്ച് പ്രസ്തുത നിയമ ഭേദഗതിയിൽ നിന്ന് പിന്മാറണമെന്ന് സഭാ ഇക്കോളജിക്കൽ കമ്മീഷൻ ഉപാദ്ധ്യക്ഷൻ ഡോ. ജോസഫ് മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്ത, അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ എന്നിവർ സംയുക്തമായി പരിസ്ഥിതി മന്ത്രാലയ സെക്രട്ടറി സി. കെ. മിശ്രയ്ക്ക് അയച്ച ഇ-മെയിൽ സന്ദേശത്തിൽ ആവശ്യപ്പെട്ടു. നിലവിലെ ഇ.ഐ.എ. നിയമത്തിൽ വെള്ളം ചേർക്കുന്നത് ജനങ്ങളുടെയും ആവാസവ്യവസ്ഥയുടെയും നിലനില്പിനെ ദോഷകരമായി ബാധിക്കുമെന്നും കത്തിൽ പറയുന്നു. പരിസ്ഥിതി സ്നേഹികളായ സഭാ വിശ്വാസികളും പൊതുജനങ്ങളും ഇക്കാര്യത്തിൽ പ്രതികരണങ്ങൾ അറിയിക്കണമെന്നും ആഹ്വാനം ചെയ്തു.

## കോതമംഗലം പള്ളി കേസ് അടുത്ത ചൊവ്വാഴ്ച പരിഗണിക്കും

കൊച്ചി: കോതമംഗലം പള്ളിക്കേസ് ഓഗസ്റ്റ് 14-ന് കോടതി പരിഗണിച്ചു. സർക്കാർ വക്കീൽ കോവിഡ് കാരണം നടപ്പാക്കാൻ ബുദ്ധിമുട്ടുണ്ടെന്ന് അറിയിച്ചു. കോടതി വഴങ്ങിയില്ല. സംസ്ഥാന സർക്കാർ ചെയ്തില്ല എങ്കിൽ കേന്ദ്ര ഏജൻസി ചെയ്യുന്നതിന് തടസ്സമില്ല എന്ന നിലപാടാണ് കോടതി സ്വീകരിച്ചത്.

അതിനായി കേന്ദ്ര ഗവൺമെന്റിന്റെ പ്ലീഡർ അടുത്ത ചൊവ്വ ഹാജരാവണമെന്നും കോടതി ആവശ്യപ്പെട്ടു. കേന്ദ്ര സർക്കാർ വക്കീലിന് കേസിന്റെ ഡോക്കുമെന്റുകൾ കൈമാറാൻ കോടതി ഉത്തരവിട്ടു. ഇനി സമയം അനുവദിക്കാൻ കഴിയില്ല എന്ന് കോടതി വ്യക്തമാക്കി.

## ഐക്യദാർഢ്യം അറിയിച്ചു

കുടപ്പനകുളം: പി. പി. മത്തായിയുടെ മരണത്തിന് പിന്നിലെ ദുരൂഹതകൾ അവസാനിപ്പിക്കണമന്നും കുറ്റവാളികളായ ഫോറസ്റ്റ് ഉദ്യോഗസ്ഥർക്കെതിരെ നടപടി സ്വീകരിക്കണമെന്നു ആവശ്യപ്പെട്ടുകൊണ്ട് ആരംഭിച്ച അനിശ്ചിതകാല ദുഃഖാചരണ പന്തലിൽ തുമ്പമൺ ഭദ്രാസന യുവജനപ്രസ്ഥാന പ്രവർത്തകർ പങ്കെടുത്തു ഐക്യദാർഢ്യം അറിയിച്ചു. ഭദ്രാസന യുവജനപ്രസ്ഥാന വൈസ് പ്രസിഡന്റ് ഫാ. ബിജു തോമസ് കുറ്റവാളികൾക്കെതിരേ നടപടി വൈകുന്നതിൽ ഭദ്രാസനത്തിന്റെ പ്രതിഷേധം അറിയിച്ചു

# ഒരു അസോസിയേഷൻ നിരോധന ഉത്തരവിന്റെ കഥ

ഡെറിൻ രാജു

2006 സെപ്തംബർ 21-നു പരുമല സെമിനാരിയിൽ കൂടിയ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ ചില പ്രത്യേകതകൾ ഉള്ള ഒന്നായിരുന്നു. അതിൽ ഒന്ന് ഈ ചെറിയ സഭയെ ദൈവം എപ്രകാരം കരുതുന്നു എന്നതിന്റെ മികച്ച ഒരു ദൃഷ്ടാന്തമായിരുന്നു ആ അസോസിയേഷൻ യോഗം എന്നതായിരുന്നു. അസോസിയേഷൻ കൂടുന്നതിനെ നിരോധിച്ചുകൊണ്ടുള്ള കോടതി ഉത്തരവ് സഭയെ ആകമാനം ആശങ്കയിലാഴ്ത്തി. തുടർന്ന് അസോസിയേഷൻ കൂടുന്നത് അനിശ്ചിതകാലത്തേക്ക് നീട്ടി വയ്ക്കുവാൻ സഭ തീരുമാനിച്ചു. എന്നാൽ അസാധ്യ കാര്യങ്ങളെ സാധിക്കുമാറാക്കുന്ന ദൈവകൃപ മലങ്കര സഭ അറിഞ്ഞ സമയമായിരുന്നു അത്. മാർത്തോമ്മാ ശ്ലീഹായുടെ മദ്ധ്യസ്ഥതയുടെ ആഴവും.

### 2006 അസോസിയേഷൻ

മലങ്കരയുടെ ഏഴാമത്തെ കാതോലിക്കായായി പ. ബസേലിയോസ് ദിദിമോസ് പ്രഥമൻ ബാവാ 2005 ഒക്ടോബർ 31-നു സ്ഥാനമേറ്റു. അദ്ദേഹത്തെ 1992-ൽ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും പിൻഗാമിയായി തിരഞ്ഞെടുത്തിരുന്നു. സ്ഥാനമേൽക്കുന്ന സമയത്ത് തന്നെ 85 വയസ്സോളം പ്രായമുണ്ടായിരുന്ന പ. പിതാവിനു ഉടനെ തന്നെ ഒരു പിൻഗാമിയെ തിരഞ്ഞെടുക്കേണ്ടത് മലങ്കര സഭയുടെ സവിശേഷ സാഹചര്യത്തിൽ ആവശ്യമായിരുന്നു. തുടർന്ന് സഭാ സമിതികൾ യോഗം ചേരുകയും കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും പിൻഗാമിയെ തിരഞ്ഞെടുക്കുവാൻ മലങ്കര അസോസിയേഷൻ 2006 സെപ്തംബർ 21-നു പരുമല സെമിനാരിയിൽ കൂടുവാൻ നിശ്ചയിക്കുകയും ചെയ്തു.

### കോടതിയിലേക്ക്

മറ്റ് ഓർത്തഡോക്സ് സഭകളുടെ തിരഞ്ഞെടുപ്പ് രീതി പരിശോധിച്ചാൽ പാത്രിയർക്കീസിന്റെയോ കാതോലിക്കായുടെയോ പിൻഗാമിയെ തിരഞ്ഞെടുക്കുന്നത് അവരുടെ കാലശേഷമാണ്. എന്നാൽ മലങ്കരയിലെ സവിശേഷ സാഹചര്യം അതിൽ നിന്ന് നമ്മെ വിലക്കുന്നു. ഒരു വിഘടിത വിഭാഗം സഭയ്ക്കുള്ളിൽ പ്രശ്നങ്ങൾ സൃഷ്ടിച്ചുകൊണ്ട് നിലനിൽക്കുന്നതുകൊണ്ട് മൂന്നാം കാതോലിക്കാ മുതലുള്ളവർ തങ്ങളുടെ ജീവിതകാലത്ത് തന്നെ പിൻഗാമിയെ തിരഞ്ഞെടുത്തുപോന്നിരുന്നു. പലപ്പോഴും ഇത്തരം തിരഞ്ഞെടുപ്പുകൾക്കെതിരായി വിഘടിത വിഭാഗം കോടതിയിൽ പോയിരുന്നു എന്നതും നമുക്ക് കാണാവുന്നതാണ്. അതേ സാഹചര്യമാണ് 2006-ലും ഉണ്ടായത്. പ. ബസേലിയോസ് ദിദിമോസ് പ്രഥമൻ ബാവാ കാതോലിക്കാ - മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്ത് പ്രവർത്തിക്കുന്നതിനെ വിലക്കണമെന്ന ആവശ്യവുമായി വിഘടിത പക്ഷം എറണാകുളം മുൻസിഫ് കോടതിയിൽ ഒരു ഹർജി ഫയൽ ചെയ്തു. 1992-ലാണ് കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും പിൻഗാമിയായി മലബാർ മെത്രാസനത്തിന്റെ തോമസ് മാർ തീമോത്തിയോസിനെ തിരഞ്ഞെടുത്തത്. എന്നാൽ 2002-ലാണ് സുപ്രീംകോടതി നിർദ്ദേശപ്രകാരം അസോസിയേഷൻ കൂടി മലങ്കര മെത്രാപ്പോലീത്തായുടെ തിരഞ്ഞെടുപ്പ് നടത്തിയത്. അതിനാൽ തന്നെ അതിനു മുമ്പുള്ള തീരുമാനം നിലനിൽക്കുകയില്ല എന്നും തന്മൂലം ദിദിമോസ് പ്രഥമൻ ബാവായുടെ സ്ഥാനം സാധുവല്ല എന്നതുമായിരുന്നു ഏകദേശ വാദം. വാദം കേട്ട കോടതി വിഘടിത പക്ഷത്തിന്റെ വാദം അംഗീകരിച്ച് പ. ദിദിമോസ് പ്രഥമൻ ബാവാ മലങ്കര അസോസിയേഷൻ വിളിച്ചുകൂട്ടുന്നതിനെ നിരോധിച്ച് ഉത്തരവായി. ഈ നിരോധനം പിറ്റേ ദിവസത്തെ പത്രങ്ങളിൽ വലിയ വാർത്തയായി പ്രത്യക്ഷപ്പെട്ടു. തുടർന്ന് അതിനെതിരെ സഭ ജില്ലാക്കോടതിയിൽ അപ്പീൽ സമർപ്പിച്ചു. വാദം കേട്ടശേഷം സെപ്തംബർ



16-നു വിധി പറയാൻ മാറ്റി. എന്നാൽ അപ്രതീക്ഷിതമായി വിധി പറയുന്നത് സെപ്തംബർ 22-ലേക്ക് മാറ്റുകയുണ്ടായി. സെപ്തംബർ 21-നു ചേരാൻ നിശ്ചയിച്ച മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷനും തുടർന്ന് പ്രതിസന്ധിയിലായി. സഭാ സമിതികൾ യോഗം ചേർന്ന് എന്താണ് അടുത്ത മാർഗമെന്ന് ആലോചിച്ചു. പ. ബാവാ തിരുമേനിക്കു അസോസിയേഷൻ വിളിച്ചുകൂട്ടാൻ സാധിക്കാതെ വന്നാൽ വൈസ് പ്രസിഡണ്ടുമാർ യോഗം വിളിച്ചുകൂട്ടി ബാവായുടെ തിരഞ്ഞെടുപ്പ് അംഗീകരിക്കണമെന്നു തീരുമാനമായി. എന്നാൽ ദൈവം അത്ഭുതകരമായി ഇടപെടുകയായിരുന്നു.

### ദൈവിക ഇടപെടൽ

സെപ്തംബർ 22-നു വിധി പറയാൻ തീരുമാനമെടുത്തത്, സെപ്തംബർ 21-നു അസോസിയേഷൻ ചേരുന്നത് അസാധ്യമാക്കി. എന്നാൽ അപ്രതീക്ഷിതമായി കോടതി സെപ്തംബർ 20-നു വിധി പ്രഖ്യാപിച്ചു. മുൻസിഫ് ഉത്തരവ് പൂർണമായി അസ്ഥിരപ്പെടുത്തിക്കൊണ്ടുള്ള വിധി പ്രഖ്യാപനമായിരുന്നു അത്. "കാതോലിക്കാ ബാവാ, മലങ്കര മെത്രാപ്പോലീത്താ എന്നീ നിലകളിൽ മലങ്കര

അസോസിയേഷന്റെ മാനേജിംഗ് കമ്മിറ്റി, വർക്കിംഗ് കമ്മിറ്റി യോഗങ്ങളും സഭാ സുന്നഹദോസും ദിദിമോസ് പ്രഥമൻ ബാവായ്ക്ക് വിളിച്ചു ചേർക്കാം" എന്ന് വിധി ന്യായത്തിൽ വ്യക്തമാക്കി.

മലങ്കര അസോസിയേഷൻ വിളിച്ചു ചേർക്കുന്നതിൽ നിന്ന് ദിദിമോസ് പ്രഥമൻ ബാവായെ തടഞ്ഞ് മുൻസിഫ് കോടതി ഉത്തരവ് അഡീഷണൽ ജില്ലാ ജഡ്ജി അശോക് മേനോൻ റദ്ദാക്കി. മലങ്കര മെത്രാപ്പോലീത്തായായിരുന്ന പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാലം ചെയ്ത ശേഷം കഴിഞ്ഞ എട്ടു മാസമായി ദിദിമോസ് പ്രഥമൻ കാതോലിക്കായായും മലങ്കര മെത്രാപ്പോലീത്തായായും പ്രവർത്തിച്ചു വരികയാണെന്നും അതിൽ ഇടപെടാനാവില്ല എന്നും കോടതി പറഞ്ഞു. 1995-ലെ സുപ്രീംകോടതി വിധിക്കു മുമ്പ് തന്നെ നിയുക്ത മലങ്കര മെത്രാപ്പോലീത്തായായും കാതോലിക്കായായും ദിദിമോസ് പ്രഥമൻ ബാവായെ നിശ്ചയിച്ചിരുന്നതാണ് എന്നും കോടതി ചൂണ്ടിക്കാട്ടി. മലങ്കര മെത്രാപ്പോലീത്തായായുള്ള തന്റെ നിയമനം അംഗീകരിപ്പിക്കാൻ വേണ്ടിയല്ല ദിദിമോസ് പ്രഥമൻ ബാവാ മലങ്കര അസോസിയേഷൻ യോഗം വിളിച്ചു ചേർത്തിരിക്കുന്നതെന്നും കോടതി നിരീക്ഷിച്ചു. നിയമനത്തിൽ എന്തെങ്കിലും ക്രമക്കേട് നടന്നിട്ടുണ്ടെങ്കിൽ അസോസിയേഷനാണ് ഇക്കാര്യത്തിൽ തീരുമാനമെടുക്കേണ്ടത്. മലങ്കരസഭാ ഭരണഘടന അനുസരിച്ച് മലങ്കര മെത്രാപ്പോലീത്തായെ മുൻകൂട്ടി തീരുമാനിക്കുന്നതിന് തടസ്സമില്ല. കാതോലിക്കാ ബാവാ, മലങ്കര മെത്രാപ്പോലീത്തായുടെ പദവി വഹിക്കുന്നതിനും നിയമാവലി പ്രകാരം വിലക്കില്ല എന്ന് കോടതി വിധിന്യായത്തിൽ വ്യക്തമാക്കി.

### അസോസിയേഷൻ കൂടുന്നു

ഒരുക്കങ്ങൾക്കായി ശേഷിച്ചത് ഒരു രാത്രി മാത്രമായിരുന്നു. എങ്കിലും പ്രതിസന്ധി ഘട്ടത്തിൽ തെളിയുന്ന ഒരുമയുടെ നിദർശനമായി നിശ്ചിത സമയത്തും സ്ഥലത്തും തന്നെ അസോസിയേഷൻ കൂടുവാൻ സാധിച്ചു. പിൻഗാമിയെ തിരഞ്ഞെടുക്കുക എന്നതിനായി ഈ അസോസിയേഷന്റെ തുടർ യോഗം ഒക്ടോബർ 12-നു കൂടുവാൻ തീരുമാനിച്ചു. 1971 ജനുവരി 1 മുതൽ 2002 2002 മാർച്ച് 20 വരെയുള്ള എല്ലാ അസോസിയേഷൻ, സുന്നഹദോസ് നിശ്ചയങ്ങളും യോഗത്തിൽ അംഗീകരിച്ച് പാസാക്കി. തുടർന്ന് ഒക്ടോബർ 12-നു തുടർയോഗം കൂടി നിയുക്ത കാതോലിക്കാ, നിയുക്ത മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തേക്കു പൗലോസ് മാർ മിലിത്തിയോസിനെ തിരഞ്ഞെടുത്തു. സഭ ഒരു വെല്ലുവിളിയെ കൂടി ദൈവകൃപയിൽ അതിജീവിച്ചു.

**മലങ്കരസഭ ഇന്നയോളം നിലനിന്നത് ദൈവകൃപയിലാണ്. മാർത്തോമ്മാ ശ്ലീഹായുടെ മദ്ധ്യസ്ഥത അതിന് എക്കാലവും കോട്ടയായി ഉണ്ടായിരുന്നു.**

### ഉപസംഹാരം

മലങ്കരസഭ ഇന്നയോളം നിലനിന്നത് ദൈവകൃപയിലാണ്. മാർത്തോമ്മാ ശ്ലീഹായുടെ മദ്ധ്യസ്ഥത അതിന് എക്കാലവും കോട്ടയായി ഉണ്ടായിരുന്നു. പല പല 'ഉണ്ടയില്ലാ വെടികൾ' ഈ അടുത്ത കാലത്തും നമ്മൾ കേൾക്കുന്നുണ്ട്. അസോസിയേഷനെതിരെ കേസ്, പ. ബാവാ തിരുമേനിയും മെത്രാപ്പോലീത്തന്മാരുടെയും സ്ഥാന സാധുതയെ സംബന്ധിച്ച കേസുകൾ അങ്ങനെ പലതും. പരിഗണിക്കാൻ പോലും മെറിറ്റില്ലാത്ത അത്തരം കേസുകൾ മലങ്കരസഭയെ ബാധിക്കുകയില്ല. കുറച്ചുപേരെ കുറേക്കാലത്തേക്ക് കൂടി വിഡ്ഢികളാക്കാം എന്നതിൽ കവിഞ്ഞ് അവയ്ക്കൊന്നും നിലനിൽപ്പില്ല. ചരിത്രത്തിന്റെ ചുവടു പിടിച്ച് അത് ഒന്ന് ഓർമ്മിപ്പിച്ചു എന്നു മാത്രം. ❑



## അനുശോചിച്ചു

ഡോ. കെ എം ചെറിയാന്റെ ഭാര്യാ സെലിൻ ചെറിയാന്റെ നിര്യാണത്തിൽ പ. ബസേലിയോസ് മാർത്തോമാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ അനുശോചിച്ചു.



അങ്കമാലി ഭദ്രാസന സണ്ടേസ്കൂൾ ദിന സമ്മേളനം യുഹാനോൻ മാർ പോളിക്കർപ്പോസ് ഉദ്ഘാടനം ചെയ്യുന്നു.

# ചാലിശ്ശേരി പള്ളിക്ക് പോലിസ് സംരക്ഷണം അനുവദിച്ചു

കൊച്ചി: 1934-ലെ സഭാ ഭരണഘടനപ്രകാരം നിയമിതനായ വികാരിക്ക് കർമ്മങ്ങൾ നടത്തുന്നതിന് ചാലിശ്ശേരി പള്ളിയുടെ വികാരി നൽകിയ പോലീസ് സംരഷണ ഹർജി കോടതി അനുവദിച്ചു.

നിയമവിരുദ്ധമായ പ്രർത്തനങ്ങൾ നടത്തുന്ന യാക്കോബായ വിഭാഗത്തിന് എതിരെ കർശന നടപടി എടുക്കണം എന്ന് കോടതി നിർദേശിച്ചിക്കുന്നു. യാതൊരുവിധത്തിലുള്ള പാരലൽ ഭരണം അനുവദിക്കാൻ കഴിയില്ല എന്നും കോടതി ഉത്തരവിട്ടു. ഓർത്തഡോക്സ് വികാരിക്കു വേണ്ടി അഡ്വ. റോഷൻ ഡി അലക്സാണ്ടറും സീനിയർ അഭിഭാഷകൻ എസ്. ശ്രീകുമാറും ഹാജരായി

## ഓണക്കൂർ സെഹിയോൻ പള്ളി തഹസിൽദാർ ഏറ്റെടുക്കണമെന്ന് ഹൈക്കോടതി

കൊച്ചി: ഓണക്കൂർ സെഹിയോൻ പള്ളി ഓഗസ്റ്റ് 17-ന് തിങ്കളാഴ്ച തഹസിൽദാർ ഏറ്റെടുക്കണമെന്ന് കേരളാ ഹൈക്കോടതി വിധിച്ചു. കോടതി മുൻപ് ഈ കേസിൽ നിയോഗിച്ച കമ്മിഷന്റെ സാന്നിദ്ധ്യത്തിൽ വേണം പള്ളി തഹസീൽദാർ ഏറ്റെടുക്കണ്ടത്.



കാരിച്ചാൽ സെന്റ് ജോർജ് പള്ളി ഇടവകാംഗങ്ങൾ എഴുതി തയ്യാറാക്കിയ വേദപുസ്തകം വികാരി പ്രകാശനം ചെയ്യുന്നു.

# Short lessons on St Mary - the Theotokos - II

**Rincy John**

2.e) If the holy Theotokos wished to be in the virginal state throughout her life then wasn't it more appropriate that she conceive when she was unmarried and persist with an unmarried life? There are references to St Mary as 'Joseph's wife'- doesn't the term 'wife' imply a marital relationship?

To the first question as to why it was necessary for St. Mary to conceive after she was betrothed and not when she was unmarried, St. Jerome says that it was so because, that she might not in accordance with the law of Moses be stoned as an adulteress.

If she was unmarried and when people would have found out that she was carrying a child, then who would believe her that she had conceived of the Holy Ghost, and that the angel Gabriel had come and announced the purpose of God? In God's great plan, the betrothal also ensured that in her flight to Egypt she would have some solace (though it was that of a guardian rather than a husband).

To the second question, we have sufficiently answered in the previous posts that both St Joseph the Righteous and St Mary-the holy Theotokos intended to continue their ascetic vows. St Jerome further clarifies that it is usual in Scripture to give the title (of 'Wife') to those women who are betrothed:

"If a young woman who is a virgin is betrothed to a husband, and a man finds her in the city and lies with her, then you shall bring them both out to the gate of that city, and you shall stone them to death with stones, the young woman because she did not cry out in the city, and the man because he humbled his neighbor's wife; so you shall put away the evil from among you."- Deuteronomy 22:23-24; NKJV

The Holy Scripture describes Mary as the wife of Joseph before the birth of Christ, as St Jerome explains above, in case anyone doubt her, and she be stoned as adulteress per the Mosaic Law. After the birth of Christ, the Holy Scripture refrains from giving the title 'Joseph's wife' to St Mary, rather she is termed the mother of the young Child. The mother of our Lord- the holy Theotokos!

1) "Arise, take the young Child and His mother, flee to Egypt, and stay there until I bring you word; for Herod will seek the young Child to destroy Him."- St Matthew 2: 13; NKJV

The angel doesn't say 'Arise take the young Child and your wife' but 'Arise, take the young Child and His mother".

2) "When he arose, he took the 'young Child and His mother' by night and departed for Egypt"-¬ St Matthew 2: 14; NKJV

3) "Now when Herod was dead, behold, an angel of the Lord appeared in a dream to Joseph in Egypt, saying, "Arise, take the 'young Child and His mother', and go to the land of Israel.."- St Matthew 2: 19-20; NKJV

4) "Then he arose, took the young Child and His mother, and came into the land of Israel"- St Matthew 2: 21; NKJV



5) "And when they had come into the house, they saw the young Child with Mary His mother, and fell down and worshiped Him." - St Matthew 2: 11; NKJV

Wishing you all a blessed Dormition Fast. May the prayers and intercession of the holy Theotokos be a strong refuge for us.

*Ref: St Jerome, The Perpetual Virginity of Blessed Mary- Against Helvedius, NPNF-Series II, Volume VI.*

# പരിശുദ്ധ സഹദേന്മാരുടെ ചരിത്രം

### വിവർത്തനം:

### പ. ബസേലിയോസ് ഗീവർഗീസ് രണ്ടാമൻ കാതോലിക്കാ ബാവാ

**(1901-ൽ സുറിയാനിയിൽനിന്നു വിവർത്തനംചെയ്ത ഈ പുസ്തകം കോട്ടയം പഴയസെമിനാരിയിലെ മാർത്തോമ്മസ് അച്ചുകൂടത്തിലാണ് അച്ചടിച്ചത്. ആദ്യപതിപ്പ് 1000 കോപ്പി അടിച്ചു. ആറു ചക്രമായിരുന്നു വില. പഴയ മലയാളം ടൈപ്പിൽ 12 പോയിന്റിൽ അച്ചടിച്ച പുസ്തകത്തിനു 128 പേജുകൾ ഉണ്ടായിരുന്നു.)**



## എഫേസൂസിൽ സാക്ഷിച്ചിട്ടുള്ള എട്ടു പൈതങ്ങൾ

**ഒന്നാം ഭാഗം**

ദോക്കിയൂസ

മിശിഹാകാലം 249 മുതൽ 251 വരെ ഭരിച്ചു

അന്യായക്കാരനായ ദോക്കിയൂസിന്റെ രാജ്യഭാരകാലത്തു ഗാനസഗാനെ എന്ന പട്ടണത്തിൽനിന്നു ബൂസന്തിയായിലേക്കും അവിടെനിന്നു എപ്പെസൂസിലേക്കും അവൻ പോയി. അപ്പോൾ ആ ദേശത്തിലെ പള്ളികൾ എല്ലാം അടയ്ക്കപ്പെടുകയും ക്രിസ്ത്യാനികളുടെ സംഘങ്ങൾ എല്ലാം ചിതറിപ്പോകുകയും ചെയ്തു. ദോക്കിയൂസ് എഫേസൂസിലേക്കുവന്നു കോട്ടയ്ക്കകത്തു മദ്ധ്യേ ബലിപീഠങ്ങൾ പണിയിക്കയും കോട്ടയിലെ പ്രമാണികൾ അവനോടു ഒരുമിച്ചു വിഗ്രഹങ്ങൾക്കു ബലി കഴിപ്പാൻ കല്പിക്കയും ബലിയാൽ അവരുടെ ശരീരങ്ങളെ അവൻ അശുദ്ധമാക്കുകയും ചെയ്തു. എല്ലാ സ്ഥലത്തുനിന്നും അനേകരും നിത്യവും കോട്ടയ്ക്കകത്തു മദ്ധ്യത്തിലേക്കു വന്നുകൂടി ബലികളുടെ പുക കോട്ടയെ മൂടുകയും കൂരിരുട്ടുപോലെ കോട്ടയിൽനിന്നു മേല്പോട്ടു കയറുകയും ചെയ്തിരുന്നു. വ്യസനിക്കത്തക്കതായ കാവ്യരുടെ ഈ പെരുന്നാൾ ക്രിസ്ത്യാനികൾക്കു വിലാപം ആയിത്തീർന്നു. അവരുടെ തലവന്മാർ പീഡിപ്പിക്കുന്നവരെക്കുറിച്ചുള്ള ഭയം നിമിത്തം ഒളിക്കയും ചെയ്തു. മൂന്നാം ദിവസം ക്രിസ്ത്യാനികളെ പിടിക്കുന്നതിനു രാജാവു കല്പിച്ചു. പുറജാതികളും യഹൂദന്മാരും പട്ടാളക്കാർക്കു വഴി കാണിക്കയും അവർ ക്രിസ്ത്യാനികൾ ഒളിച്ചിരുന്ന സ്ഥലങ്ങളിൽനിന്നു അവരെ പിടിച്ചു ബലി കഴിപ്പാനായിട്ടു രാജാവിനോടുകൂടെ ജനക്കൂട്ടം കൂടിയിരുന്ന സ്ഥലത്തേക്കു കൊണ്ടുപോകയും ചെയ്തു. ഉപദ്രവങ്ങളെയും മരണത്തെയും ഭയപ്പെട്ടവർ സത്യത്തിൽനിന്നും ജീവന്റെ ശ്രേഷ്ഠ ഉന്നതത്തിൽനിന്നും തെറ്റിവീഴുകയും എല്ലാവരും കാൺകെ വേഗം ബലികഴിക്കയും ചെയ്തു. ശേഷം ക്രിസ്ത്യാനികൾ കേട്ടപ്പോൾ ഭീരുക്കളുടെ ആത്മനാശത്തെപ്പറ്റി ഏറ്റവും വ്യസനത്തോടുകൂടി കരഞ്ഞു. എന്നാൽ സ്ഥിരതയുള്ളവർ ഇളക്കംകൂടാതെ സത്യത്തിന്റെ പാറമേൽ മിശിഹാതമ്പുരാനുവേണ്ടിയുള്ള തൽക്കാല കഷ്ടതയിൻ മുമ്പാകെ ധൈര്യത്തോടെ നിന്നു. ദുഷ്ടന്റെ ജ്വലിക്കുന്ന അസ്ത്രങ്ങളെ പരിചകൊണ്ടെന്നപോലെ തങ്ങളുടെ ശരീരങ്ങളാൽ തകർക്കുകയും തൻനിമിത്തം ഞെരുക്കങ്ങളെയും ഉപദ്രവങ്ങളെയും സഹിക്കയും ചെയ്തു. രാജാവ് അവരുടെ ശരീരഭംഗിയെ നശിപ്പിച്ചു. അവരുടെ ശവങ്ങൾ അടക്കപ്പെടുന്നതിനു സമ്മതിക്കാതെ അവരുടെ സന്ധുക്കളെ കണ്ടിച്ചു. ഗോപുരങ്ങളിന്മേലും കോട്ടയുടെ മുകളിലും തൂക്കുകയും അവരുടെ തലകളെ പട്ടണത്തിന്റെ വാതിലുകളിൽ ഉള്ള മരത്തൂണുകളിന്മേൽ ചുറ്റോടുചുറ്റും തറെക്കയും ചെയ്തു. മലങ്കാക്കകളും പരുന്തുകളും കഴുകന്മാരും മറ്റു പക്ഷികളും അവരുടെ മാംസത്തെ ഭക്ഷിക്കയും ഓരോ കഷണങ്ങൾ കൊത്തി എടുത്തുകൊണ്ടു പറന്നു നടക്കയുംചെയ്തു. സകല വിശ്വാസികളും കഷ്ടതയോടുകൂടെ വിലപിച്ചു ഭയപ്പെട്ടു വിറച്ചുകൊണ്ടിരുന്നു.

ഹാ! ഇതു അത്ഭുത തലമുറയായിരുന്നു. ഇതു കാഴ്ചക്കാരെ ഭ്രമിപ്പിക്കുന്ന പോരാട്ടവും ആകുന്നു -ഈ പോരാട്ടത്തിൽ മേലുള്ളവരും താഴെയുള്ളവരും വിസ്മയിച്ചു. ഭിത്തികൾ അവയ്ക്കകത്തു ഉണ്ടായിട്ടുള്ള ഇളക്കം നിമിത്തം കരയുന്നു. മേൽപുരകൾ അവയുടെ കീഴെ ഉണ്ടായിട്ടുള്ള കഷ്ടതയുടെ ശബ്ദം നിമിത്തം പൊളിഞ്ഞുവീഴുവാൻതക്കവണ്ണം വിറെച്ചു വിലപിക്കുന്നു. തെരുവീഥികൾ അവയിൽക്കൂടി വലിച്ചിഴച്ചുകൊണ്ടു പോകപ്പെടുന്ന ക്രിസ്ത്യാനികളുടെ നിമിത്തം പ്രലപിക്കുന്നു. തങ്ങളുടെ വാത്സല്യമുള്ളവരുടെ ശവങ്ങൾ എല്ലാത്തരത്തിലുമുള്ള പക്ഷികൾ ഭക്ഷിക്കുന്നതിനെ കണ്ടിട്ടു സകല കണ്ണുകളിൽനിന്നും കണ്ണുനീരു ചിന്തുന്നു. കോട്ടകൾ അവയുടെ മേൽ പരിശുദ്ധന്മാരുടെ ശവങ്ങൾ കൂട്ടപ്പെട്ടിരുന്നതിനാൽ ഇടിഞ്ഞുവീഴുവാൻ തക്കവണ്ണം ഇളകിവിറെക്കുന്നു. ഹാ! ഇതിനെക്കാൾ വലിയ കഷ്ടത എന്തൊള്ളൂ? കരുണയില്ലാത്ത മനുഷ്യരിൽനിന്നു രക്ഷപെടേണ്ടുന്നതിനു വിശ്വാസികൾ അന്യോന്യം തമ്മിൽതമ്മിൽ സങ്കേതം പ്രാപിക്കുന്നു. തങ്ങളെ ചുറ്റിയിരിക്കുന്ന ഞെരുക്കം ഹേതുവായിട്ടു മാതാപിതാക്കൾ മക്കളെ ഉപേക്ഷിക്കുന്നു. മക്കൾ മാതാപിതാക്കളെയും ഉപേക്ഷിക്കുന്നു. സ്നേഹിതന്മാർ തമ്മിൽ വിട്ടകലുന്നു. മിശിഹാതമ്പുരാനിൽ ഉള്ള വിശ്വാസം ഞെരുക്കം ഹേതുവായിട്ടു ശോധന ചെയ്യപ്പെടുകയും ഉത്തമന്മാർ സത്യത്തിലും തങ്ങളുടെ സഹനത്തിന്റെ പരിശോധനയിലും പരീക്ഷിക്കപ്പെടുകയും ചെയ്തു.

ദൈവപുത്രനിൽ ഉള്ള വിശ്വാസത്തിൽ സ്ഥിരമുള്ളവരും തങ്ങളുടെ ശരീരങ്ങളിൽ തന്റെ സ്കീപ്പായുടെ കഷ്ടതയെ ധരിച്ചിരിക്കുന്നവരും ആയ മക്സിംമേലിയാനായും യമലീക്കായും മർത്തീലോസും ദീയൊന്നോസിയോസും യൂഓനിയോസും സ്രാപ്പിയൂനും അക്സുസ്ഥാനിയോസും അന്തുണിനോസും നിത്യവും ഇവയെ കണ്ടു നെടുവീർപ്പിട്ടുവന്നു. വ്യസനം നിമിത്തം അവരുടെ മുഖങ്ങൾ വാടിയും അവരുടെ മുഖശോഭ ഇരുണ്ടും ഇരുന്നു – അവർ ജാഗരണത്തിലും നോമ്പിലും പ്രാർത്ഥനയിലും അപേക്ഷയിലും ഉൾപ്പെട്ടിരുന്നു. അവർ രാജകൊട്ടാരത്തിലെ ഉദ്യോഗസ്ഥന്മാരും കോട്ടയിലെ കേൾവിപെട്ട തലവന്മാരും ആയിരുന്നതിനാൽ അവർ കൊട്ടാരവാതുക്കൽതന്നെ ആയിരുന്നു. രാജാവും കൂട്ടവും ബലികഴിച്ചു ശുശ്രൂഷിക്കുന്ന സമയത്തു, ഇവർ റിക്കാട്ടുപുരയിൽ കയറി കവണ്ണുവീണു തങ്ങളുടെ തലയിൽ പൂഴിയും ഇട്ടു ദൈവത്തിന്റെ മുമ്പാകെ സങ്കടത്തോടെ പ്രാർത്ഥിച്ചുകൊണ്ടിരുന്നു. അവരെപോലെയുള്ള ഉദ്യോഗസ്ഥന്മാർ ബലി സമയത്തു ഇവരെ നോക്കി, ശേഷമുള്ള എല്ലാവരും ഉണ്ടെന്നും അവർ ഇല്ലെന്നും അറിഞ്ഞു. ഉദ്യോഗസ്ഥന്മാർ വന്നു മണ്ണിൽ വളരെ സങ്കടത്തോടും കരച്ചിലോടുംകൂടി കിടക്കുന്നതായി അവരെ കണ്ടു. സത്യത്തിന്റെ ശത്രുക്കൾ രാജാവിന്റെ അടുക്കൽ വന്നു അവനോടു, എന്നേക്കുമുള്ള ആഗസ്തുസ് രാജാവേ! നിന്റെ രാജ്യത്തിന്റെ സമാധാനത്താൽ ദൂരെയുള്ളവരെയും ദേവന്മാർക്കു ബലി കഴിപ്പാനായി നീ വരുത്തുന്നു. എന്നാൽ സമീപസ്ഥന്മാർ നിന്റെ അധികാരത്തോടു എതിർക്കയും നിന്റെ കല്പനയെ ദുഷിക്കയും നിന്റെ ഉദ്യോഗത്തിൽ വഞ്ചനകാണിക്കയും ചെയ്തു. നിന്റെ ഭവനങ്ങളിൽതന്നെ ഒളിച്ചിരുന്ന് ക്രിസ്ത്യാനികളുടെ ദൈവത്തിനു ശുശ്രൂഷ ചെയ്യുന്നു. ഇത് ചെയ്യുന്നതു മക്സീംമേലിയാനായും അവന്റെ സഖികളായ ഏഴു പേരും ആകുന്നു എന്നു പറഞ്ഞു. അപ്പോൾ രാജാവു കോപിച്ചു അവരെ കൊണ്ടുവരുവാൻ കല്പിച്ചു. അവർ പ്രാർത്ഥിച്ചുകിടന്ന സ്ഥിതിയിൽതന്നെ രാജാവിന്റെ മുമ്പാകെ അവർ കൊണ്ടുവന്നു. രാജാവു അവരോടു ഭൂലോകം ഒക്കെയുടെയും ദേവന്മാർക്കു ഞങ്ങൾ സമാധാനബലി കഴിക്കുന്ന സമയം നിങ്ങൾ എന്തുകൊണ്ടു ഇല്ലായിരുന്നു? കോട്ടയിലെ മറ്റു ഉദ്യോഗസ്ഥന്മാരോടു കൂടെ നിങ്ങളെ കണ്ടില്ലല്ലോ. ഇനിയും എല്ലാവരെപോലെ നിങ്ങളും സന്തോഷത്തോടെ അടുത്തുചെന്നു ദേവന്മാർക്കു കടപ്പെട്ടിരിക്കുന്ന പ്രകാരം ബലികഴിപ്പീൻ എന്നു പറഞ്ഞു.

എന്നാറെ മക്സീംമേലിയാനായും ഭാഗ്യശാലികളായ അവന്റെ സഖികളും ഉത്തരമായിട്ടു 'ആകാശവും ഭൂമിയും നിറഞ്ഞിരിക്കുന്ന ഭയങ്കരനായ ഒരു ദൈവം ഞങ്ങൾക്കുണ്ട്. അവൻ ഞങ്ങളുടെ രഹസ്യമായിരിക്കുന്നവയും വെടിപ്പുള്ളവയും ആയ സ്തോത്രബലികളെയും അദൃശ്യനായിരിക്കുന്ന ആ നിത്യന്നു ഞങ്ങളുടെ നാവുകളുടെ ധൂപങ്ങളെയും ഹൃദയസന്തോഷത്തോടെ ഞങ്ങൾ കഴിച്ചിരിക്കുന്നു. ഞങ്ങളുടെ അപേക്ഷകളാലും പ്രാർത്ഥനകളാലും ഇടവിടാതെ അവന്റെ മുമ്പാകെ ഞങ്ങൾ കാണപ്പെടുകയും ചെയ്യുന്നു. ആകയാൽ ഞങ്ങൾ വിഗ്രഹങ്ങളുടെ മുമ്പാകെ അശുദ്ധധൂപം കാട്ടുകയും പിശാചുക്കളുടെ മുമ്പാകെയുള്ള അശുദ്ധബലിയാൽ ഞങ്ങളുടെ ആത്മാക്കളുടെയും ശരീരങ്ങളുടെയും വെടിപ്പിനെ ഞങ്ങൾ അശുദ്ധപ്പെടുത്തുകയും ചെയ്കയില്ല' എന്നു പറഞ്ഞു. അപ്പോൾ രാജാവു തന്റെ അടുക്കൽ ഉണ്ടായിരുന്നവരോടു ഇതു അവരുടെ വിശ്വാസയേറ്റുപറച്ചിൽ ആയിരുന്നു എന്നു പറഞ്ഞതിന്റെ ശേഷം മക്സിംമേലിയാനായോടും അവന്റെ സഖിമാരോടും, നിങ്ങൾ ഞങ്ങളുടെ ദേവന്മാരുടെ രാജ്യത്തിനു വിരോധികളാകയാൽ നമ്മുടെ രാജ്യത്തിന്റെ ഉദ്യോഗശ്രേഷ്ഠതകളിൽനിന്നു നിങ്ങൾ ഇതരന്മാർ ആയിരിക്കുന്നു. നമുക്കു അവസരം ഉണ്ടാകുമ്പോൾ നാംതന്നെ നിങ്ങളെ വിസ്തരിക്കാം. കണ്ടാലും നിങ്ങൾ മരിക്കാതിരിക്കേണ്ടുന്നതിനു, ആലോചനയ്ക്കായി നിങ്ങൾക്കു നാം അവസരം തരുന്നു എന്നു പറഞ്ഞു അവരുടെ ഉദ്യോഗഉടുപ്പുകളും മുദ്രകളും വെയ്പിച്ചു അവരെ അയച്ചു. ദൊക്കിയൂസ് മറ്റുള്ള കോട്ടകളെയും ദർശിച്ചു വീണ്ടും ഈ കാര്യത്തിനായിത്തന്നെ എപ്പെസൂസിലേക്കു വരണമെന്നു നിശ്ചയിച്ചുകൊണ്ടു അവിടെനിന്നു പുറപ്പെട്ടുപോയി.

മക്സിംമേലിയാനയ്ക്കും അവന്റെ സഖികൾക്കും തങ്ങളുടെ വിശ്വാസത്തിലുള്ള നീതിയിൻപ്രവൃത്തി നിവൃത്തിപ്പാൻ അവസരം കിട്ടി. അവർ തങ്ങളുടെ മാതാപിതാക്കന്മാരുടെ ഭവനങ്ങളിൽനിന്നു വെള്ളിയും പൊന്നും എടുത്തു രഹസ്യമായും പരസ്യമായും ധർമ്മംചെയ്തു. അതിന്റെശേഷം ഇപ്രകാരം അവർ ആലോചിച്ചു. നാം ഈ കോട്ടയിൽനിന്നു പുറപ്പെട്ടു അങ്കീലോസു പർവ്വതത്തിൽ ഉള്ള വലിയ ഗുഹയിലേക്കു പോകാം. അവിടെ ലോകത്തിന്റെ അരിഷ്ടതയും മനുഷ്യരെയുള്ള ഭയവുംകൂടാതെ എല്ലായ്പ്പോഴും നമുക്കു ദൈവസന്നിധിയിൽ കാണപ്പെടാം. രാജാവു തിരിച്ചുവരുമ്പോൾ അവന്റെ അടുക്കലേക്കു നമുക്കു തിരിച്ചുവരികയും ചെയ്യാം. ദൈവസ്തുതിയിൽനിന്നു നാം വ്യർത്ഥന്മാരാകരുത്. രാജാവിന്റെ ഇഷ്ടംപോലെ അവൻ നമ്മോടു ചെയ്യട്ടെ. അവർ ഇങ്ങനെ ആലോചിച്ചതിന്റെശേഷം കുറെ പണവും എടുത്തു അങ്കീലോസു പർവ്വതഗുഹയിലേക്കു കരേറിപ്പോയി. തങ്ങളുടെ ജീവരക്ഷയ്ക്കായി ദൈവമുമ്പാകെ പ്രാർത്ഥിച്ചുകൊണ്ടു വളരെനാൾ അവിടെ താമസിച്ചു. ജ്ഞാനവും സാമർത്ഥ്യവും ഉള്ളവനായ ചെറുപ്പക്കാരൻ യമ്ലീക്കായെ അവരുടെ നടത്തിപ്പുകാരനായി അവർ നിശ്ചയിച്ചു. യമ്ലീക്കാ കുറെ പണവും എടുത്തു ഒരു യാചകന്റെ വേഷത്തിൽ പട്ടണത്തിലേക്കു ഇറങ്ങിപ്പോയി ധർമ്മംകൊടുക്കയും ഭക്ഷണസാധനങ്ങൾ വാങ്ങുകയും കൊട്ടാരത്തിലെ സംഗതികൾ ഒക്കെയും തിരക്കി അറികയും ചെയ്തുകൊണ്ടു ഗുഹയിലേക്കു തിരിച്ചു സഖികളോടു വിവരമെല്ലാം അറിയിച്ചിരുന്നു.

ദോക്കിയൂസ് രാജാവ് എപ്പെസൂസിലെ കോട്ടയിലേക്കു വന്ന ദിവസം ഉണ്ടായതു എന്തെന്നാൽ കൊട്ടാരഉദ്യോഗസ്ഥന്മാർ എല്ലാവരും മക്സിമേലിയാനായോടും അവന്റെ സഖികളോടുംകൂടി ബലികഴിപ്പാൻ കല്പിച്ചു. പട്ടണത്തിലെ ക്രിസ്ത്യാനികൾ എല്ലാം ഭയപ്പെട്ടു ഓടി ഒളിച്ചു. യമ്ലീക്കായും ഭയപ്പെട്ടു കുറെ ഭക്ഷണസാധനങ്ങൾ മാത്രം വാങ്ങി ബദ്ധപ്പെട്ടു തന്റെ സഖികളുടെ അടുക്കലേക്കു ഓടിപ്പോയി. ഇവൻ വ്യസനത്തോടും ധൃതിയോടുംകൂടി കഠിനനായ രാജാവിന്റെ വരവിനെപ്പറ്റിയും കൊട്ടാരഉദ്യോഗസ്ഥന്മാരോടുംകൂടെ അവന്റെ മുമ്പാകെ വെച്ചു വിഗ്രഹങ്ങൾക്കു ബലി കഴിപ്പാനായി അവർ അന്വേഷിക്കപ്പെട്ടതിനെപ്പറ്റിയും അവരോടു അറിയിച്ചു. അവർ കേട്ടപ്പോൾ എത്രയും ഭ്രമിച്ചു ദൈവസന്നിധിയിൽ സാഷ്ടാംഗമായി വീണു വലിയ സങ്കടത്തോടും വ്യസനത്തോടുംകൂടെ അപേക്ഷിച്ചു, തങ്ങളുടെ ജീവനെ അവന്റെ തൃക്കൈകളിൽ ഭരമേല്പിച്ചു. യമ്ലീക്കാ എഴുന്നേറ്റു താൻ വാങ്ങികൊണ്ടുവന്ന കുറെ ഭക്ഷണം അവരുടെ മുമ്പാകെ വെച്ചു. അവർ ഭക്ഷിച്ചു ശക്തിപ്പെട്ടു കഠിനനോടുള്ള യുദ്ധത്തിനു ഒരുങ്ങേണ്ടുന്നതിനു അവരെ അവൻ എഴുന്നേല്പിച്ചിരുത്തി. അവർ കണ്ണുനീരോടും കരച്ചിലോടുംകൂടെ അപ്പം ഭക്ഷിച്ചു. സൂര്യാസ്തമനത്തിങ്കൽ അവർ ഓരോന്നു പറഞ്ഞു വിലപിച്ചുകൊണ്ടിരിക്കുമ്പോൾ ദുഃഖംനിമിത്തം അവരുടെ കണ്ണുകൾ ഭാരമായിരിക്കയാൽ ഉറങ്ങിപ്പോയി. തന്റെ മുന്തിരിത്തോട്ടത്തിലെ വേലക്കാരെപ്പറ്റി എല്ലായ്പ്പോഴും താല്പര്യമുള്ള ദൈവം വെളിപ്പെടുവാനിരിക്കുന്ന അത്ഭുതത്തിനെന്നപോലെ ആശ്വാസവും ആനന്ദവും ഉള്ളതായ മരണം അവരുടെ മേൽ കല്പിച്ചു. തങ്ങളുടെ മരണത്തെപ്പറ്റിയും ആത്മാക്കളുടെ പുറപ്പാടിനെപ്പറ്റിയും അവർ അറിയാതെ, നിദ്രാമയക്കംപോലെ ഉറങ്ങിയിരുന്നു. അവർ ഉറങ്ങുമ്പോൾ പണവും അവരുടെ അടുക്കൽ ഉണ്ടായിരുന്നു.

പിറ്റേദിവസം കാലത്തു രാജാവു കല്പിച്ചു കോട്ടയിലെ സകല ഉദ്യോഗസ്ഥന്മാരുടെ ഇടയിലും നാനാഭാഗത്തും അവരെ അന്വേഷിച്ചപ്പോൾ കണ്ടെത്തിയില്ല. അവരുടെ മുമ്പിലത്തെ ലംഘനം നിമിത്തം അവരോടു നാം കോപിച്ചിരിക്കുന്നു എന്നു വിചാരിച്ചു ഈ വാലിഭക്കാരായ പ്രഭുക്കൾ പോയതിൽ നാം വളരെ വ്യസനിക്കുന്നു. അകൃത്യം ചെയ്തുപോയെങ്കിലും കരുണയുള്ള ദേവന്മാരുടെ അടുക്കൽ അനുതപിച്ചാൽ കരുണയുള്ള രാജാവായ നാം ആ അകൃത്യം അവരോടു ഓർക്കയില്ല എന്നു രാജാവു കല്പിച്ചു. അപ്പോൾ കോട്ടയിലെ പ്രഭുക്കന്മാർ ഇപ്രകാരം പറഞ്ഞു: 'മറുതലിപ്പുകാരായ ആ വാലിഭക്കാരെപ്പറ്റി തിരുമനസ്സുകൊണ്ടു ഖേദിക്കേണ്ട. എന്തെന്നാൽ ഞങ്ങൾ കേട്ടപ്രകാരം ഇതുവരെയും അവർ തങ്ങളുടെ മാർപാടിൽതന്നെ ആകുന്നു. തിരുമനസ്സുകൊണ്ടു അവർക്കു അനുതാപത്തിനായി കൊടുത്തിട്ടുള്ള ദിവസങ്ങളെ അവർ തങ്ങളുടെ തിന്മപെട്ട ഇഷ്ടം ചെയ്‌വാൻ അവസരമാക്കിത്തീർത്തു, അവയിൽ അവരുടെ പൊന്നും വെള്ളിയും പട്ടണത്തിൽവെച്ചു ഭാഗിച്ചുകൊടുത്തു ഒളിച്ചുപോയിക്കളഞ്ഞു. അതു മുതൽ അവർ കാണപ്പെടുന്നതുമില്ല. തിരുമുമ്പാകെ അവർ വരണമെന്നു ആഗ്രഹിക്കുന്നുണ്ടെങ്കിൽ അവരുടെ മാതാപിതാക്കളെ പിടിച്ചു ഞെരുക്കണം. അപ്പോൾ അവർ അവരെ നമുക്കു കാണിച്ചുതരും'.

രാജാവു ഇതു കേട്ടപ്പോൾ എത്രയും കോപിച്ചു. അവരുടെ മാതാപിതാക്കളെ പിടിച്ചു അവരോടു ഇപ്രകാരം ചോദിച്ചു: 'തങ്ങളുടെ ഉദ്യോഗനിയമങ്ങൾക്കു വിരോധമായി മറുതലിക്കയും നമ്മുടെ ഭയങ്കര കല്പനകളെ ധിക്കരിക്കയും നമ്മുടെ സ്ഥാനത്തെ അവമാനിക്കയും ബഹുമാനമുള്ള ദേവന്മാരുടെ ആരാധനയെ ദുഷിക്കയും ചെയ്ത മറുതലിപ്പുകാർ എവിടെ ആകുന്നു? അവരുടെ അറപ്പുകേടു നിമിത്തം നിങ്ങൾ അവർക്കുവേണ്ടി മരിക്കുമെന്നു നാം കല്പിക്കുന്നു. അപ്പോൾ അവരുടെ മാതാപിതാക്കൾ ഉത്തരമായിട്ടു ഇപ്രകാരം പറഞ്ഞു: 'ഞങ്ങളുടെ യജമാനനെ നിന്റെ ഭയങ്കരതയോടുള്ള ഞങ്ങളുടെ

അപേക്ഷയെ കേൾക്കേണമേ. ഞങ്ങൾ തിരുമനസ്സിലെ കല്പനയെ ധിക്കരിക്കയോ ബഹുമാനപ്പെട്ട ദേവന്മാരെയുള്ള ആരാധനയെ ഉപേക്ഷിക്കയോ ചെയ്തില്ല. ആ മറുതലിപ്പുകാർക്കുവേണ്ടി ഞങ്ങൾ എന്തിനു മരിക്കുന്നു? അവർ ഞങ്ങളുടെ പൊന്നും വെള്ളിയും കവർച്ചചെയ്ത് ഓരോരുത്തർക്കു ഭാഗിച്ചു കൊടുത്തുംവെച്ചു ഇവിടെനിന്നു വളരെ അകലമുള്ള അങ്കീലോസുപർവ്വതത്തിന്റെ ഗുഹയിൽ ഒളിച്ചിരിക്കുന്നു. ഇപ്പോൾ അവർ ജീവിച്ചിരിക്കുന്നുവോ മരിച്ചുപോയോ എന്നു യാതൊന്നും അറിയാതെ ഞങ്ങൾ വ്യസനത്തിൽ ഇരിക്കയാകുന്നു. ഈ കാലമെല്ലാമായിട്ടും ഒരിക്കലും ഞങ്ങൾ അവരെ കണ്ടിട്ടില്ല. അപ്പോൾ ദുഷ്ടനായ രാജാവു അവരെ വിട്ടയച്ചു. അവർ പോകയും ചെയ്തു.

എന്നാൽ രാജാവു ഈ മൌദ്യാനെന്മാരോടു എന്തു ചെയ്യേണമെന്നു ആലോചിച്ചു. നീതിയുള്ളവയും പരിശുദ്ധമുള്ളവയും ആയ അവരുടെ ശരീരങ്ങളുടെ കബറടക്കത്തിനായിട്ടു എന്നപോലെ കല്ലുകൊണ്ടു ഗുഹയുടെ വാതിൽ അടയ്ക്കുന്നതിനു ദൈവം അവനു തോന്നിച്ചു. നീതിപ്രാപിച്ചവരുടെ ശരീരങ്ങളെ തൊടുന്നതിനുപോലും ഇടയാക്കിയില്ല. ഉയിർപ്പിനെക്കുറിച്ചുള്ള സംശയകാലത്തിൽ തങ്ങളുടെ ഉയർപ്പു മുഖാന്തിരം ഉയിർപ്പിനെ അവർ പ്രസംഗിക്കേണ്ടതിനു ദൈവത്തിന്റെ മുൻഅറിവാൽ അവരെ താൻ കാത്തിരുന്നു. രാജാവു പറഞ്ഞതെന്തെന്നാൽ അവർ നമ്മുടെ ദയവും കരുണയും ഉള്ള കല്പനയെ നിരസിക്കയും ദേവന്മാർക്കു വിരോധമായി മറുതലിക്കയും ചെയ്തതിനാൽ നമ്മുടെ രാജ്യത്തിന്റെ മഹത്ത്വത്തിൽനിന്നു ഇതരന്മാരായിരിക്കയും ഇനി അവർ ദേവന്മാരുടെ മുമ്പാകെ കാണപ്പെടാതിരിക്കയും ചെയ്യേണ്ടുന്നതിനു അവർ ഒളിച്ചിട്ടുള്ള ഗുഹയുടെ വാതിൽ കാട്ടുകല്ലുകൾകൊണ്ടു അടയ്ക്കപ്പെടണം. അവർ അവിടെ നിത്യവിലങ്ങിൽ കിടന്നു കഷ്ടപ്പെട്ടു മരിക്കട്ടെ. എന്തെന്നാൽ രാജാവും ജനമൊക്കെയും അവർ ജീവനോടിരിക്കുന്നു എന്നു വിചാരിച്ചിരുന്നു.

രാജമന്ത്രിമാരായ അന്തുദോറൊസും അറുബൂസും ക്രിസ്ത്യാനികളായിരുന്നു. രാജാവിനെയുള്ള ഭയം നിമിത്തം അവർ പുറത്തു പറഞ്ഞില്ല. അവർ തമ്മിൽ ഇപ്രകാരം ആലോചിച്ചു. നാം ഈ മൌദ്യാനന്മാരുടെ ഏറ്റുപറച്ചിലിനെ ഈയ്യപ്പലകകളിൽ എഴുതി ചെമ്പുകൊണ്ടുള്ള ഒരു പെട്ടിയിൽ ആക്കി, മുദ്രയുംവെച്ചു ഗുഹയുടെ വാതിൽ കല്ലുകൾകൊണ്ടു അടയ്ക്കപ്പെടുമ്പോൾ വാതുക്കൽ അകത്തു ആരും കാണാതെ വെയ്ക്കണം. കർത്താവിന്റെ എഴുന്നെള്ളത്തിനു മുമ്പു വല്ല പ്രകാരവും ഗുഹ തുറക്കപ്പെടുന്നതിനു ദൈവം സംഗതി വരുത്തിയാൽ അതിൽ അടക്കപ്പെട്ടിരിക്കുന്ന നീതിയും പരിശുദ്ധവും ഉള്ള ശരീരങ്ങൾ അതിന്റെ വാതുക്കൽ ഉള്ള ഈ എഴുത്തുകൊണ്ടു അറിയപ്പെടുകയും അവരുടെ ഏറ്റുപറച്ചിൽ നിമിത്തം അവ ബഹുമാനിക്കപ്പെടുകയും ചെയ്യും. ആ മന്ത്രിമാർ ആലോചിച്ചതുപോലെ അവർ ചെയ്തു. അവർ അല്ലാതെ മറ്റാരും അതു അറിഞ്ഞിട്ടില്ലായിരുന്നു. ഇവയെല്ലാം ദൈവവ്യാപാരത്താൽ ഉണ്ടായി.

ദോക്കിയൂസു രാജാവും ആ തലമുറ മുഴുവനും മരിച്ചു. ക്രിസ്ത്യാനി രാജാവായ അർക്കോദിയോസിന്റെ പുത്രൻ തേവോദോസിയോസിന്റെ കാലത്തോളം പല രാജാക്കന്മാരും ഭരിച്ചുവന്നു.

പരുമല സെമിനാരി

വിശുദ്ധ ദൈവമാതാവിന്റെ വാങ്ങിപ്പ് പെരുന്നാൾ

2020 ആഗസ്റ്റ് 15,7AM

വിശുദ്ധ കുർബ്ബാന

മുഖ്യ കാർമികത്വം

പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ

GREGORIAN TV &NEWS

തത്സമയ സംപ്രേഷണം

ഗ്രിഗോറിയൻ ടി.വി

എ.സി.വി പ്ലസ് ചാനൽ(നമ്പർ111)



എറണാകുളം വെട്ടിത്തറ സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി പുനരുദ്ധാരണത്തിന് ശേഷം. പള്ളി മലങ്കരസഭയോട് ചേരുമെന്ന് ഉറപ്പായപ്പോൾ വിഘടിത വിഭാഗം പള്ളിയിലെ ഉപകരണങ്ങൾക്കു കേടുപാട് വരുത്തുകയും സാധനസാമഗ്രഹികൾ പള്ളിയിൽ നിന്ന് കടത്തുകയും ചെയ്തിരുന്നു.

## ദേശീയ മനുഷ്യാവകാശ കമ്മീഷൻ റിപ്പോർട്ട് തേടി

ന്യൂഡൽഹി: വനപാലകരുടെ കസ്റ്റഡിയിൽ കൊലചെയ്യപ്പെട്ട കുടപ്പനക്കുളം പി. പി. മത്തായിയുടെ കേസിൽ ദേശീയ മനുഷ്യാവകാശ കമ്മിഷൻ ഇടപെടുന്നു. കസ്റ്റഡിക്ക് ആസ്പദമായ കേസും ,വനപാലകർ നടത്തിയ കൊലപാതകവും, തുടർന്നെടുത്ത നടപടികളും സംബന്ധിച്ച വിശദമായ റിപ്പോർട്ട് നാലാഴ്ചക്കുള്ളിൽ സമർപ്പിക്കാനാണ് ദേശീയ മനുഷ്യാവകാശ കമ്മിഷൻ ആവശ്യപ്പെട്ടത്.

പത്തനംതിട്ട കളക്ടർ, ഫോറസ്റ് ചീഫ് കൺസെർവേറ്റീവ് ഓഫീസർ, എസ്.പി. എന്നിവരോടാണ് വിശദീകരണം ചോദിച്ചത്. ഡൽഹി ഭദ്രാസന യുവജനപ്രസ്ഥാനം സെക്രട്ടറി അഡ്വക്കേറ്റ് റോബിൻ രാജു, പത്തനംതിട്ടയിൽ നിന്ന് ഫാ. ഷിബു എന്നിവർ നൽകിയ പരാതിയുടെ അടിസ്ഥാനത്തിലാണ് നടപടി.





കുറ്റാന്വേഷണ മികവിനുള്ള കേന്ദ്ര ആഭ്യന്തരമന്ത്രിയുടെ മെഡലിന് അർഹനായ കേരള പോലീസിലെ കോഴിക്കോട് വിജിലൻസ് ആൻഡ് ആന്റി കറപ്ഷൻ ബ്യൂറോയിൽ പ്രവത്തിക്കുന്ന ഡി.വൈ.എസ്.പി. ജി. ജോൺസൺ.

## കോടതി അലക്ഷ്യ കേസെടുത്തു

കൊച്ചി: ഓണക്കൂർ പള്ളിയിൽ ഇടവക വികാരിയെയും അഭിഭാഷക കമ്മീഷനെയും തടഞ്ഞ യാക്കോബക്കാർക്ക് എതിരെഹൈക്കോടതി ക്രിമിനൽ കോടതി അലക്ഷ്യ കേസെടുത്തു.



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




വചനതീർത്ഥം

# ദൈവരാജ്യത്തിൽ സ്വജനപക്ഷപാതമില്ല

**(വാങ്ങിപ്പിനു ശേഷം ഒന്നാം ഞായർ)**

**വി. മർക്കോസ് 10: 35–45, വി. മത്തായി 20: 20–28**

**ഫാ. യോഹന്നാൻ കെ.** (സെന്റ് തോമസ് ഓർത്തഡോക്സ് സെമിനാരി, നാഗ്പ്പൂർ)



ദൈവരാജ്യത്തിൽ ഒരംഗീകാരത്തിനുവേണ്ടി, സെബദി പുത്രന്മാർ യേശുവിനെ സമീപിക്കുന്നതും, അധികാരത്തെയും ഔന്നത്യത്തെപ്പറ്റിയും, അംഗീകാരത്തെപ്പറ്റിയുമുള്ള യേശുവിന്റെ കാഴ്ചപ്പാടുകൾ തന്റെ ശിഷ്യന്മാരോട് പങ്കുവെയ്ക്കുന്നതുമാണ് ഇന്നത്തെ വേദഭാഗത്തിലുള്ളത്. വി. മത്തായിയുടെ സുവിശേഷത്തിൽ സെബദി പുത്രന്മാരുടെ അമ്മയാണ് യേശുവിന്റെ അടുക്കൽ വന്ന് തന്റെ മക്കൾക്കുവേണ്ടി അപേക്ഷ കഴിക്കുന്നത്. വി. മർക്കോസിൽ സെബദി പുത്രന്മാർ തന്നെയാണ് ഇത് ചെയ്യുന്നത്. സെബദി പുത്രന്മാരുടെ അമ്മ സലോമി ആണ് (മത്തായി 27:56, മർക്കോസ് 15:40). യേശുവിന്റെ അമ്മയുടെ സഹോദരിയാണ് സലോമി (യോഹ. 19:25). അങ്ങനെയെങ്കിൽ യേശുവും സെബദി പുത്രന്മാരും വളരെയടുത്ത ബന്ധുക്കളാണ്. എന്നിട്ടും അവരുടെ ആവശ്യം യേശു നിരാകരിക്കുകയാണ് ചെയ്തത്. പകരം സ്ഥാനമാനങ്ങളും, പദവികളും ആഗ്രഹിച്ച അവരോട് തന്റെ ജീവിതശൈലി പിൻതുടരുവാൻ ആഗ്രഹമുണ്ടോ എന്നാണ് ക്രിസ്തു ചോദിച്ചത്. 'മഹാൻ ആകുവാൻ ഇച്ഛിക്കുന്നവൻ ശുശ്രൂഷക്കാരനാകണം' എന്ന ക്രിസ്തുതത്വം പാലിക്കുവാൻ തയ്യാറാകുന്നവരാണ് ക്രിസ്തുവിന്റെ യഥാർത്ഥ ശിഷ്യരെന്നും ഇവിടെ പറയുന്നു. ഇതിന്റെ അർത്ഥം, സ്ഥാനമാനങ്ങളും, പദവികളും ജീവിതത്തിൽ വേണ്ടാ എന്നല്ല; മറിച്ച് അത് വിനയത്തിന്റെയും, സാഹോദര്യത്തിന്റെയും, സേവനത്തിന്റെയും പാതയാണ് എന്നുള്ള സത്യം നാം മനസ്സിലാക്കേണ്ടതുണ്ട് എന്നാണ് ഇന്നത്തെ സദ്വിചാരം നമുക്ക് പറഞ്ഞുതരുന്നത്. കൂടാതെ സ്ഥാനമാനങ്ങൾ സ്വജനപക്ഷപാത വ്യവസ്ഥയിൽ കൂടിയല്ല ലഭിക്കേണ്ടതെന്നും നാം മനസ്സിലാക്കുന്നു. ഈ സംഭവത്തിൽ നിന്നും ഒരു ക്രിസ്തുശിഷ്യൻ എങ്ങനെയാകണം എന്ന് നാം പഠിക്കേണ്ടതുണ്ട്.

### 1. അധികാരത്തിന്റെ ഇടനാഴികളിൽ നിന്ന് അകന്നു നിൽക്കുക

സകലതും ഉപേക്ഷിച്ച് ക്രിസ്തുവിനെ അനുഗമിച്ചവരായിരുന്നു ശിഷ്യന്മാർ. മത്സ്യത്തിൽ നിന്നും മനുഷ്യനിലേക്കുള്ള ദൂരം ക്രിസ്തു തന്നെയാണ് എന്ന് മനസ്സിലാക്കിയാണ് അവർ തങ്ങളെത്തന്നെ അവനു സമർപ്പിച്ചത്. അവരിൽ ക്രിസ്തുവിനോടൊപ്പം എപ്പോഴും ഉണ്ടായിരുന്ന മൂന്നു പേരിൽ രണ്ടു പേരാണ്, തങ്ങൾക്ക് അവന്റെ മഹത്വത്തിൽ ഇടത്തും വലത്തുമായി സ്ഥാനങ്ങൾ ലഭിക്കണമെന്ന് ആവശ്യപ്പെട്ടത്. യാക്കോബും യോഹന്നാനുമായിരുന്നു അവർ. യായിറോസിന്റെ മകളെ ഉയിർപ്പിച്ചപ്പോഴും (മർക്കോസ് 5:35–43) മറുരൂപ സമയത്തും (മത്തായി 17:1–8, ഗത്സമനയിൽ വിയർപ്പ് രക്തമായി മാറിയ പ്രാർത്ഥനയ്ക്കും (മത്തായി 26:36–39; ലൂക്കോസ് 22:44) ഒക്കെ സാക്ഷി ആയവർ ആയിരുന്നു അവർ. 'ഇടിമക്കൾ' എന്ന പേർ (മർക്കോസ് 3:17) യേശു അവർക്ക് നൽകുന്നുണ്ട്. തീക്ഷ്ണതയും, സാഹോദര്യവും, വൈരാഗ്യവും എല്ലാം അവർക്കുണ്ടായിരുന്നതിനാലാവണം അങ്ങനെയൊരു പേർ കർത്താവ് നൽകിയത്. സ്ഥാനമാനങ്ങളും, പദവികളും അന്വേഷിച്ച അവരോടുള്ള യേശുവിന്റെ മറുചോദ്യം തീർത്തും വാദഗ്രസ്തമായ ഒന്നായിരുന്നു.

1. ഞാൻ കുടിക്കുന്ന പാനപാത്രം കുടിക്കുക. 2. ഞാൻ ഏൽക്കുന്ന സ്നാനം ഏൽക്കുക.

വേദപണ്ഡിതർ, ഇത് ക്രിസ്തു അനുഭവിക്കാനിരിക്കുന്ന കഷ്ടതയെയും മരണത്തെപ്പറ്റിയുമാണ് സൂചിപ്പിക്കുന്നത് എന്നാണ് വിശദീകരിക്കുന്നത്. കഷ്ടതയുടെയും, സഹനത്തിന്റെയും, താഴ്മയുടെയും ഇടങ്ങളിൽ അധികാരത്തിന്റെ അലങ്കാരങ്ങളും, മഹത്വവും, ആഘോഷങ്ങളും കടന്നു വരുന്നില്ല എന്ന് ക്രിസ്തു സൂചിപ്പിക്കുന്നു. ക്രിസ്തുവിന്റെ അനുകാരികൾ ക്രിസ്തു കാണിച്ചുതന്ന ജീവിതമാർഗ്ഗമാണ് സ്വീകരിക്കേണ്ടത്. തന്റെ ജീവിതകാലത്തിൽ ഒന്നിനോടും യാതൊരുവിധ മമതയും ക്രിസ്തു കാണിച്ചിരുന്നില്ല. അത് പദവിയാകട്ടെ, അധികാരമാകട്ടെ, പ്രശംസയാകട്ടെ – ഇതൊന്നും പ്രധാനപ്പെട്ടതായി ക്രിസ്തു കരുതിയിരുന്നില്ല. മാത്രമല്ല, അധികാരശ്രേണിയിലുള്ളവരോട് അവൻ എപ്പോഴും ഒരകലം പാലിച്ചിരുന്നു. ദൈവരാജ്യ പൂർത്തീകരണത്തിന് പടയോട്ടങ്ങളോ, ധനമോ, പദവിയോ ഒന്നും ഉതകുന്നതല്ലെന്നും അവൻ പഠിപ്പിച്ചു.

ഗുരുവിനെ അനുകരിക്കുന്നവരാണ് യഥാർത്ഥ ശിഷ്യൻ. അങ്ങ് കുടിച്ച പാനപാത്രം കുടിക്കുവാൻ എനിക്ക് കഴിയും എന്നുള്ള അവരുടെ മറുപടി, അവരുടെ പിൽക്കാല ജീവിതസാക്ഷ്യത്തിൽ നിന്നും നമുക്ക് കാണാൻ സാധിക്കും. ഹെരോദ് അഗ്രിപ്പാ ഒന്നാമന്റെ കാലത്ത് (CA 42 CE) ക്രിസ്തുശിഷ്യനായ യാക്കോബിനെ വാളുകൊണ്ട് വെട്ടിക്കൊല്ലുകയായിരുന്നു (അപ്പോ. 12:1). അങ്ങനെ ക്രിസ്തു കടന്നുപോയ അതേ പാതയിൽകൂടി പോകാൻ, യാക്കോബിനു സാധിച്ചു. യോഹന്നാൻ പത്മോസ് ദ്വീപിലേക്ക് നാടുകടത്തപ്പെട്ടു. യേശു സ്നേഹിച്ച ശിഷ്യൻ (യോഹ. 21:20) എന്നാണ് യോഹന്നാൻ സ്വയം വിശേഷിപ്പിച്ചിരുന്നത്. ക്രിസ്തുവിനെ മനസ്സിലാക്കിയപ്പോൾ അധികാരത്തിൽ നിന്നും പദവികളിൽ നിന്നും അകന്നു നിന്നപ്പോൾ, ക്രിസ്തുവിന്റെ ഹൃദയത്തോട് തന്റെ ഹൃദയം ചേർത്തുവെച്ചപ്പോൾ അവന്റെ ജീവിതലക്ഷ്യം യോഹന്നാന് മനസ്സിലായിട്ടുണ്ടാകും. അതിനാലാണ് അധികാരമോഹത്തിൽ നിന്നും സ്നേഹത്തിന്റെ സുവിശേഷത്തിലേക്ക് യോഹന്നാൻ എത്തിച്ചേർന്നത്.

### 2. ശുശ്രൂഷയുടെ മഹത്വം മനസ്സിലാക്കുക

തങ്ങളുടെ കൂട്ടത്തിൽ വലിയവൻ ആരെന്നുള്ള ചിന്തയും, അധികാരമോഹവും യാക്കോബിനും യോഹന്നാനും മാത്രമായിരുന്നില്ല; മറിച്ച് എല്ലാ ശിഷ്യന്മാർക്കും ആ മോഹമുണ്ടായിരുന്നു. ശേഷമുള്ള 10 ശിഷ്യന്മാർ യാക്കോബിനോടും യോഹന്നാനോടും അലോസരപ്പെടുവാൻ ഇടയായതു തന്നെ, ഈ ചിന്ത അവർ മനസ്സിൽ വെച്ചതുകൊണ്ട് മാത്രമാണ്. തങ്ങൾക്ക് അധികാരമോഹമില്ലായിരുന്നുവെങ്കിൽ, അത് ചോദിച്ചവരോട് നീരസപ്പെടേണ്ട കാര്യം ഉണ്ടാകില്ലല്ലോ. അവരുടെ ഉള്ളം മനസ്സിലാക്കിയതുകൊണ്ടാണ്, യഥാർത്ഥ അധികാരം ശുശ്രൂഷിക്കപ്പെടുന്നതിലല്ല; മറിച്ച് ശുശ്രൂഷിക്കുന്നതിലാണ് എന്ന് ക്രിസ്തു പറയുന്നത് (മർക്കോസ് 10:43–44, ലൂക്കോസ് 22:26–27). ഒന്നാമൻ ദാസനാകണം എന്നുള്ളത് ക്രിസ്തു കാണിച്ചുതന്ന ജീവിതമാർഗ്ഗമാണ്. സേവനത്തിന്റെയും സ്നേഹത്തിന്റെയും വിനയത്തിന്റേതുമായ ശ്രേഷ്ഠമാർഗ്ഗമാണത്. ദൈവം മനുഷ്യനായത്, അധികാരത്തിലും, ആഢംബരത്തിലും ജീവിച്ച് ദൈവരാജ്യചിന്തയെ അകറ്റി നിർത്തിയ ലോകത്തിന് മാതൃക കാണിക്കുവാൻ വേണ്ടിയായിരുന്നു. അവൻ സ്വീകരിച്ച മാർഗ്ഗം ശുശ്രൂഷയുടേതായിരുന്നു. ജനാധിപത്യ വ്യവസ്ഥയുടെ യഥാർത്ഥ അർത്ഥം ക്രിസ്തു നമുക്ക് കാണിച്ചുതന്നു. ജനങ്ങൾക്കുവേണ്ടി ജനങ്ങളാൽ ഭരിക്കപ്പെടുന്ന അധികാരം, കൈ കഴുകുന്നതല്ല, മറിച്ച് പാദം കഴുകുന്നതാണ് എന്ന് ക്രിസ്തു സ്വജീവിതത്തിലൂടെ കാട്ടിത്തന്നു. അതുകൊണ്ട് മാത്രമായിരുന്നു, തിരസ്കരിക്കപ്പെട്ടവരും, രോഗികളും, നിന്ദിതരും, പീഡിതരും, പാളയത്തിനു പുറത്ത് ജീവിക്കുന്നവരും, അശരണരും എല്ലാം അവന്റെ സുഹൃത്തുക്കളായത്. സമൂഹം ഒരുവനെ വീക്ഷിക്കുന്ന ദൃഷ്ടിയിലൂടെയല്ല ക്രിസ്തു തന്റെ ചുറ്റുമുള്ളവരെ കണ്ടത്. അവന്റെ മുമ്പിലെ മാനവികതയുടെ അളവുകോൽ സ്നേഹത്തിന്റെയും വിനയത്തിന്റേതുമായിരുന്നു. സ്വജനപക്ഷപാതമോ, ചേരിതിരിവോ അവനില്ലായിരുന്നു.

മറ്റുള്ളവരാൽ ശുശ്രൂഷിക്കപ്പെടുവാനുള്ള ആഗ്രഹത്തിൽ ജീവിക്കുന്ന നാം ഓരോരുത്തർക്കും ഒന്നാമനാകാനുള്ള മാർഗ്ഗം വളരെ ലളിതമാണ്. ഈ ലാളിത്യത്തിലേക്ക് വളരുവാൻ നാം എത്രമാത്രം ഒരുക്കമാണ് എന്നുള്ളതാണ് നമ്മുടെ മുമ്പിലുള്ള ചലഞ്ച്. മതത്തേയും, മതചിഹ്നങ്ങളേയും, അധികാരത്തേയും തങ്ങളുടെ സ്വകാര്യനേട്ടങ്ങൾക്കും ആധിപത്യത്തിനും ഉപയോഗിക്കുന്നവർ ദൈവരാജ്യത്തിൽ നിന്നും യഥാർത്ഥമായി അകന്നു ജീവിക്കുന്നവരാണ് എന്ന് ക്രിസ്തു അടിവരയിടുന്നു. കൂടാതെ, സഭയിലെ ഒരു പുരോഹിതൻ എന്ന നിലയിൽ, അത്മായൻ എന്ന നിലയിൽ നമുക്ക് ഓരോരുത്തർക്കും ലഭിച്ചിരിക്കുന്ന സ്ഥാനമാനങ്ങളും, അധികാരവും ജനനന്മയ്ക്കുതകുവാൻ സാധിക്കുന്നുണ്ടോ എന്ന് ഇന്നത്തെ വേദവിചാരം നമ്മോടു ചോദിക്കുന്നു. ❑

ആശംസകൾ

# അക്ഷരങ്ങളുടെ ആചാര്യന് 75-ാം പിറന്നാൾ

തൃശ്ശൂർ ജില്ലയിൽ പഴഞ്ഞി കത്തീഡ്രൽ ഇടവകയിൽ ജനനം. മലയാളം വിദ്വാൻ പരീക്ഷയിൽ കേരള സർവ്വകലാശാലയിൽ നിന്നും ഒന്നാം റാങ്ക് കരസ്ഥമാക്കി. 'ആധുനിക മലയാള പദ്യ സാഹിത്യത്തിൽ ബൈബിളിന്റെ സ്വാധീനം' എന്ന വിഷയത്തിൽ കോട്ടയം മഹാത്മാഗാന്ധി സർവ്വകലാശാലയിൽ നിന്നും ഗവേഷണ ബിരുദം. തൃശ്ശൂർ സി.എം.എസ്.സ്കൂൾ, ആലുവ യു.സി കോളേജ് എന്നിവിടങ്ങളിൽ മലയാളം അദ്ധ്യാപകനായി പ്രവർത്തിച്ചു.

പുണ്യശ്ലോകനായ യൂഹാനോൻ മാർ സേവേറിയോസ് തിരുമേനി നിന്നും പൗരോഹിത്യ സ്ഥാനങ്ങൾ നൽകി. മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ കൊച്ചി, കുന്നംകുളം, തൃശ്ശൂർ, അങ്കമാലി തുടങ്ങിയ ഭദ്രാസനങ്ങളിൽ സ്തുത്യർഹമായ സേവനം നടത്തി.

യൂഹാനോൻ മാർ സേവേറിയോസ് ഫൗണ്ടേഷൻ, കുന്നംകുളം ക്രിസ്ത്യൻ സ്റ്റഡി സെന്റർ, എറണാകുളം ചർച്ച് ഹിസ്റ്ററി അസോസിയേഷൻ, ആത്മപോഷിണി പബ്ലിക്കേഷൻസ്, എം.ജെ.ഡി.പബ്ലിക്കേഷൻസ്, മാർ ദിവന്നാസിയോസ് സ്റ്റഡി സെന്റർ തുടങ്ങിയവയുടെ സ്ഥാപക ചെയർമാൻ.

സിയോൻ സന്ദേശം, ഇടവക പത്രിക തുടങ്ങിയവയുടെ പ്രഥമ മുഖ്യ പത്രാധിപൻ. ഓർത്തഡോക്സ് സ്റ്റഡി ബൈബിൾ എഡിറ്റർ എന്ന നിലയിൽ പ്രവർത്തനം.

ഭാരത ക്രൈസ്തവ ചരിത്രത്തിലെ സമാനതകളില്ലാത്ത നിരവധി കണ്ടെത്തലുകൾ നടത്തിയ അപൂർവ്വ വ്യക്തിത്വത്തിനുടമ. മലങ്കരസഭയുടെ ചരിത്രം പുനർ നിർവ്വചിച്ച അതുല്യ പ്രതിഭ.

ചില പ്രത്യേക കാരണങ്ങളാൽ ചരിത്രത്തിന്റെ ഇരുട്ടറകളിൽ തളച്ചിടപ്പെട്ടിരുന്ന പുണ്യശ്ലോകരായ പുലിക്കോട്ടിൽ ഒന്നും രണ്ടും പിതാക്കന്മാരുടെ യഥാർത്ഥ ചരിത്രം ഉൾപ്പെടെ നിരവധി പിതാക്കന്മാരെ ഈ ലോകത്തിന് മുന്നിൽ കലർപ്പില്ലാതെ അവതരിപ്പിച്ച ചരിത്ര ഗവേഷകൻ. 250 ലേറെ ഗവേഷണ പ്രബന്ധങ്ങളും നിരവധി പുസ്തകങ്ങളും രചിച്ചു.

കോട്ടയം എം.ജി യൂണിവേഴ്സിറ്റിയുടെ റിസർച്ച് സൂപ്പർവൈസർ / ഗൈഡ് എന്നീ നിലകളിൽ ഇപ്പോൾ പ്രവർത്തിച്ചു വരുന്നു.

ആത്മീയ പാരമ്പര്യങ്ങൾ ഉൾപ്പെടെയുള്ളവയിൽ അണുവിട വെള്ളം ചേർക്കാൻ അനുവദിക്കാത്ത സവിശേഷ വ്യക്തിത്വത്തിനുടമയായ പുരോഹിത സ്ഥാനി.



അനിതരസാധാരണമായ വ്യക്തിത്വത്തിന്റെ ഉടമയായ ഫാ. ഡോ. ജോസഫ് ചീരൻ അച്ചന് പ്രാർത്ഥനാനിർഭരമായ ജന്മദിനാശംസകൾ.




**കണ്ടനാട് വി. മർത്തമറിയം ഓർത്തഡോക്സ് കത്തീഡ്രലിൽ പ. ദൈവമാതാവിന്റെ വാങ്ങിപ്പ് പെരുന്നാൾ കൊടിയേറ്റ് വികാരി ഐസക്ക് മട്ടമ്മേൽ കോർഎപ്പിസ്കോപ്പ നിർവ്വഹിച്ചു. സഹ വികാരി ഫാ. ജിത്തു മാത്യു അയക്കരകുന്നത്ത് സഹകാർമികത്വം വഹിച്ചു.**



**കണ്ടനാട് ഈസ്റ്റ് ഭദ്രാസന മെത്രാപോലിത്ത ഡോ. തോമസ് മാർ അത്താനാസിയോസ് പിറവം സെന്റ് മേരീസ് കത്തീഡ്രലിൽ വി. ദൈവമാതാവിന്റെ വാങ്ങിപ്പ് പെരുന്നാളിന് മുഖ്യ കാർമ്മികത്വം വഹിച്ചു.**

Interview

# 'The Role of WCC Indispensable than Ever in the Midst of Global Pandemic' says – New Interim Gen Secy

## Liju Cherian

GENEVA: Rev Prof Dr Ioan Sauca, was appointed Interim General Secretary of the World Council of Churches (WCC) from April 1, 2020. WCC, an ecumenical fellowship of Churches founded in 1948, brings together 350 member churches from all over the world.

Excerpts from an exclusive email interview with the new General Secretary in which Sauca affirms that COVID-19 reminded us that the search for Christian unity cannot be separated from the search for the unity of humanity.

What are your first impressions on being chosen as the interim head of the World Council of Churches (WCC)?

Dr Sauca: I feel both honoured and humbled by such a great responsibility.

What is your plan of vision as you lead the WCC until the Central Committee meets in June 2021?

Dr Sauca: I will do my best to ensure, until the election of a new general secretary, that our ecumenical boat advances through the challenging waves of our present times and that we continue preparing for a good assembly which will give direction to the future ecumenical movement.

The implications of COVID-19 have been felt worldwide. In this regard, how will WCC plan to take up the issue among the community of churches? Will you plan to bring about an austerity drive or any changes in tune with the pandemic?

Dr Sauca: From the beginning of the pandemic, the leadership of the Central Committee guided our response. You have seen the pastoral letters from the moderator of the Central Committee encouraging the churches to implement the measures needed to protect lives, especially for the most vulnerable.

During all this period, the WCC online publications have been resourcing the fellowship with prayers, reliable information, new publications and webinars.

Already in February, we established a COVID Support Team to help churches address the pandemic and the related issues of health and healing; sexual and gender-based violence; diakonal service; the needs of children and young people; and the joy of our common faith in the resurrected Christ.

Together with regional ecumenical organizations, we issued a statement encouraging churches "to adapt our modes of worship and fellowship to the needs of this time of pandemic infection, in order to avoid the risk of becoming sources of viral transmission rather than means of grace."

In preparation for Holy Week, the WCC assisted the World Health Organization (WHO) in establishing "Practical considerations and recommendations for religious leaders and faith-based communities in the context of COVID-19." We implemented a 'Thursdays in Black ambassadors' campaign to address the increased risk of sexual and gender-based violence and vulnerability of children.

The pandemic reminds us that church leaders have a critical role to play in their communities and in society in helping people understand why change is needed and how, as people of faith, we can adapt.



Will you follow in the footsteps of your predecessor Rev Dr Olav Fykse Tveit? Will concepts like the Green Village be speeded up and what efforts will be done to boost sustainability issues?

Dr Sauca: This is decided by the Central Committee and I will continue the work initiated many years ago. The Green Village will provide six new buildings in the municipality of Le Grand-Saconnex, arranged around the Ecumenical Centre, WCC's historic listed building.

The development includes administrative buildings, designed for international organisations and service-sector firms.

A hotel and a residential building are also planned. Enjoying a world-class location, Green Village will be set in a landscaped park at the heart of Geneva's international district.

Each Green Village building will symbolically bear the name of a key international treaty in sustainable development: Kyoto, Montreal, Rio, Lima, Durban and Stockholm.

The first construction phase, with the Kyoto building (administrative) and the Montreal development (residential), should be completed by the end of 2022 or the start of 2023. https://green-village.ch/

As the director at Ecumenical Institute in Bossey, you had a long tenure of over two decades. What was the single most achievement at the Institute?

Dr Sauca: The WCC's Ecumenical Institute was inaugurated in 1946 at the scenic Château de Bossey, on Lake Geneva. It draws students from churches within and outside the WCC and enables direct contact with people of different faiths each year.

Bossey is indeed a place which transforms lives. Our alumni are today all over the world and hold important key positions in their churches, universities, societies. Bossey has become a brand, a success story in the ecumenical movement, a place of unique relevance among other institutions in the world.

Among other achievements during these two decades, I was glad to see

the institute developing and getting the recognition of its uniqueness, internationally and its courses accredited academically by the University of Geneva. The churches responded by helping us consolidate a strong scholarship fund, a solid faculty with seven highly qualified staff, most of them seconded. The number of applications to study at Bosseyhas increased considerably as they come from all over the world.

Will the "work-from-home" concept help WCC towards covering its programme areas or target areas? What changes do you foresee on the inter-religious dialogue front or in relations with other faiths?

Dr Sauca: Since the COVID-19 pandemic outbreak we have seen a huge increase in the number of people following and engaging with the WCC through various channels.

The daily prayer seems to be particularly appreciated because people seek comfort and peace at this difficult time.

The WCC main website www.oikoumene.org has experienced a significant increase in its overall attendance in the first 6 months of 2020, compared with the same period in 2019: 43 per cent more users and 38 per cent more visits.

The WCC is a Christian fellowship, bound together on the confession that Jesus Christ is God and Saviour according to the Scriptures, to the glory of the One God, Father, Son and Holy Spirit. This is our very identity, our raison d'etre. On the basis of this affirmation, we look forward to our common call to unity and to serve the world and God's creation, in dialogue and cooperation with all people of goodwill, without a difference.

The COVID-19 pandemic and its consequences reminded us that the search for Christian unity cannot be separated from the search for the unity of humanity. We belong to one another, we are all one family, all God's children. The new virus hit humanity beyond all borders that may differentiate people by confession, faith, colour, gender. We were all faced by suffering humanity and that experience brought us closer to one another.

The World Council of Churches invited all member churches to observe a global prayer day on May 14, 2020.

The joint initiative with the members of the Higher Committee of Human Fraternity, of which the WCC is part.

https://www.oikoumene.org/en/press-centre/news/wcc-invites-all-member-churches-to-observe-a-day-of-prayer

In calling for the worldwide prayer, the committee stated in the invitation: "Each one, from wherever they are and according to the teachings of their religion, or faith, should implore God to lift this pandemic off us and the entire world, to rescue us all from this adversity."

The Orthodox Church in Romania to which you belong is part of the autocephalous Eastern Orthodox Church. Will you take initiatives to coordinate with the sister churches to solve their various issues?

Dr Sauca: The WCC does not – according to the ecumenical protocol – interfere or comment on the internal discussions in the Orthodox family about canonical status. The WCC, if requested by its member Churches, may facilitate dialogue but any problem is to be solved by the churches themselves.

Any other related information you wish to inform?

Dr Sauca: Today, the WCC, 72 years old, faces a radically different world—not only in the scale and urgency of its problems but also in its fundamental character. We find the very foundations of the postwar world and liberal democracy challenged. We see hard-won postcolonial freedoms threaten to dissolve into chaos. We witness the globalization of a neoliberal economic system that institutionalized injustice and inequity.

We observe a historic shift in Christianity's centre of gravity to the global South. We see a dramatic and often volatile encounter of the world's religious traditions. The WCC is more needed than ever in the midst of the global pandemic.





## മികച്ച എൻ.സി.സി. ഓഫീസർക്കുള്ള അവാർഡ് ലഫ്റ്റനന്റ് റെയിസൻ സാം രാജുവിന്

2019–ലെ മികച്ച എൻ.സി.സി. ഓഫീസർക്കുള്ള അവാർഡ് 15 കേരള ബറ്റാലിയനിൽ ഉൾപ്പെട്ട തിരുവല്ല മാർത്തോമ്മ കോളേജിലെ എൻ.സി.സി. ഓഫീസറും, വാണിജ്യശാസ്ത്ര വിഭാഗം അസിസ്റ്റന്റ് പ്രഫസറും കൂടിയായ ലഫ്റ്റനന്റ്. റെയിസൻ സാം രാജുവിന് ലഭിച്ചു. കേരളത്തിൽ നിന്ന് ആദ്യമായിട്ടാണ് ഒരു എൻ.സി.സി. ഓഫീസർക്ക് ഈ അവാർഡ് ലഭിക്കുന്നത്.

ഡൽഹിയിൽ റിപ്പബ്ലിക്ക് ദിനാഘോഷത്തോട് അനുബന്ധിച്ച് നടന്ന ചടങ്ങിൽ ദേശീയ പ്രതിരോധ വകുപ്പ് മന്ത്രി രാജ്നാനാഥ് സിങ്ങ് മെഡൽ സമ്മാനിച്ചു. എൻ.സി.സി. യിലെ ഏറ്റവും ഉന്നതമായ അവാർഡാണ് രക്ഷ മന്ത്രി പഥക്ക് അഥവ Defence Minister Medal.

2018, 2019 വർഷങ്ങളിൽ കോട്ടയം എൻ.സി.സി. ഗ്രൂപ്പിലെ മികച്ച എൻ.സി.സി. ഓഫീസറായി തിരഞ്ഞെടുത്തതും ലഫ്റ്റനന്റ്. റെയിസൻ സാം രാജുവിനെയാണ്. 2020 ജനുവരിയിൽ നടന്ന റിപ്പബ്ളിക്ക് ദിന ക്യാമ്പിൽ കേരള ലക്ഷദ്വീപ് കണ്ടിജന്റ് ഓഫീസറായി തിരഞ്ഞെടുത്തതും ലഫ്റ്റനന്റ്. റെയിസൻ സാം രാജുവിനെയായിരുന്നു. ഇദ്ദേഹം തിരുവല്ല കുറ്റപ്പുഴ മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ഇടവകാംഗമാണ്. മാർത്തോമാ കോളേജ് രസതന്ത്ര വിഭാഗം അസിസ്റ്റന്റ് പ്രൊഫസർ ഡോ. റീനാമോൾ ആണ് സഹധർമ്മിണി. റെക്സിൻ സൂസന്ന ആണ് മകൾ.



## ഫാ. പോൾ പി ഐസക്ക് അന്തരിച്ചു

കാർത്തികപ്പള്ളി സെന്റ് തോമസ് ഓർത്തഡോക്സ് കത്തീഡ്രൽ മുൻ വികാരി പെരുമ്പാവൂർ പുല്ലുവഴി പുക്കുന്നേൽ ഫാ. പോൾ പി. ഐസക്ക് അന്തരിച്ചു. കബറടക്കം തുരുത്തുപ്ലി സെന്റ് തോമസ് സുറിയാനി പള്ളിയിൽ നടത്തപ്പെടുന്നതാണ്.

## തിരുവാർപ്പ് പള്ളി ജില്ലാ ഭരണകൂടം ഏറ്റെടുക്കണമെന്ന് ഹൈക്കോടതി

കൊച്ചി: തിരുവാർപ്പ് പള്ളി പൂട്ടി താക്കോൽ കളക്ടർ കൈവശം വെക്കണമെന്ന് ഹൈക്കോടതി ഉത്തരവിട്ടു.